---

**വാഗ്ദാനപേടകം**
പഠനവും ധ്യാനവും

**ഫാ. ജോസഫ് ഓളിപ്പറമ്പിൽ**
വിയാനി ഹോം മൈനർ സെമിനാരി
കളമശ്ശേരി, കൊച്ചി
E-mail : opfr@rediffmail.com

മുദ്രണം : ഡോൺ ബോസ്കോ ഇഗാക്റ്റ്
വെണ്ണല, കൊച്ചി

പ്രസാധനം : പെട്രാ പബ്ളിക്കേഷൻസ്, കൊച്ചി

ആദ്യപതിപ്പ് : ഡിസംബർ 2014

വില : ₹80

# സമർപ്പണം

വാഗ്ദാനപേടകമാകുവാൻ
എന്നെ പ്രചോദിപ്പിക്കുന്ന
എല്ലാ സാക്ഷ്യകൂടാരങ്ങൾക്കും...




**ARCHDIOCESE OF VERAPOLY**
Latin Archbishop's House, P.B. No: 2581,
Marine Drive, Kochi - 682 031, Kerala, India

**Metropolitan archbishop of verapoly**
Dr. Francis kallarakal



# ആശംസ

"**വാ**ഗ്ദാനപേടകം-പഠനവും ധ്യാനവും" എന്ന പേരിൽ ബഹുമാനപ്പെട്ട ജോസഫ് ഓളിപ്പറമ്പിലച്ചൻ ഒരു പുസ്തകം പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ ഞാൻ അതിയായി സന്തോഷിക്കുന്നു.

ഇസ്രായേൽ ജനത്തിന്റെ വിശ്വാസത്തിന്റെ കാതലും, തങ്ങളോടുകൂടെയുള്ള യാഹ്‌വെയുടെ നിരന്തര സംരക്ഷണത്തിന്റെ അടയാളവും ആയിരുന്ന വാഗ്ദാനപേടകത്തിന്റെ ഉത്ഭവം മുതലുള്ള വിവരണങ്ങൾ ആഖ്യാനശൈലികൊണ്ടും പശ്ചാത്തല വിവരണംകൊണ്ടും സുന്ദരമായൊരു വായനാനുഭവം പകർന്നു തരുന്നുണ്ട്.

വചനത്തെക്കുറിച്ചുള്ള ആഴമേറിയ ധ്യാനത്തിലൂടെ, ദൈവത്തിന്റെ കൂടെ ആയിരിക്കുന്നവർക്കു മാത്രമേ അവിടുത്തെ അനുഭവിക്കുവാനും, അവിടുത്തേക്ക് സാക്ഷ്യം വഹിക്കുവാനും സാധിക്കൂ എന്ന ഉൾക്കാഴ്ച ഈ ഗ്രന്ഥം പകർന്നേകുന്നുണ്ട്. ദൈവമക്കളുടെ ദൈവാനുഭവത്തിൽനിന്നുമാണ് ദൈവിക ചൈതന്യം മറ്റു മനുഷ്യരിലേക്ക് പ്രസരിക്കപ്പെടേണ്ടത്. ദൈവസന്നിധിയിലിരുന്ന് സ്നേഹമാധുര്യം ആസ്വദിക്കുവാനും അവിടുത്തെ മഹത്വത്തെ ആരാധിക്കുവാനും ദൈവിക നന്മകൾക്ക് നന്ദി പറയാനും സഹായിക്കുന്ന ഒരു ഉത്തമ പ്രാർത്ഥനാസഹായിയാണ് ഓളിപ്പറമ്പിലച്ചന്റെ "വാഗ്ദാനപേടകം-പഠനവും ധ്യാനവും".

ബൈബിളിനെക്കുറിച്ചുള്ള അജ്ഞത ക്രിസ്തുവിനെക്കുറിച്ചുള്ള അജ്ഞതയാണെന്ന വിശുദ്ധ ജെറോമിന്റെ വാക്കുകൾ മുൻനിർത്തി വീക്ഷിക്കുമ്പോൾ ഓളിപ്പറമ്പിൽ അച്ചൻ കാണിച്ചു തരുന്ന മാതൃക ഏറെ പ്രശംസനീയമാണ്.

ഏതു തലമുറയിൽപ്പെട്ട വായനക്കാർക്കും ഈ കൃതിയുടെ പാരായണം ആത്മവിശുദ്ധി പ്രദാനം ചെയ്യുമെന്ന കാര്യത്തിൽ സംശയമില്ല. മഹത്തായ ആ വായനാനുഭവത്തിലേയ്ക്ക് നിങ്ങളെ ഏവരെയും സ്നേഹാശീർവ്വാദങ്ങളോടെ സ്വാഗതം ചെയ്യുന്നു.

✠ **ഫ്രാൻസിസ്സ് കല്ലറക്കൽ**
വരാപ്പുഴ അതിരൂപത മെത്രാപ്പോലീത്ത



# ദൈവത്തിന്റെ കാറ്റ്

**ഫ്രാ**ൻസീസ് അസീസിയുടെ കൂടാരത്തിലേക്ക് ഒരുനാൾ പ്രതീ ക്ഷിക്കാത്ത ഒരു അതിഥി കടന്നു ചെന്നു. കരഞ്ഞുകലങ്ങിയ കണ്ണു കളോടെ ഫാ. സിൽവെസ്റ്റർ എന്ന ഇടവകവികാരിയച്ചൻ. ഫ്രാൻസീസി നൊപ്പം ചേരാനെത്തിയതാണ്. "ഏതു കാറ്റാണ് അങ്ങയെ ഇവിടെ എത്തിച്ചത്?" എന്ന ഫ്രാൻസീസിന്റെ ചോദ്യത്തിന് സിൽവെസ്റ്ററച്ചൻ മറുപടി പറയുന്നു 'ദൈവത്തിന്റെ കാറ്റ്'.

ചില പുസ്തകങ്ങളുടെ താളുകൾ മറിക്കുമ്പോൾ ദൈവത്തിന്റെ കാറ്റ് താളുകളിലൂടെ മെല്ലെ ഇറങ്ങി വരും. കൊടുംകാറ്റല്ല. ചൂടും തണുപ്പും ഒരുപോലെ ചേർന്ന ഇളങ്കാറ്റ്. കാറ്റ് മെല്ലെ നമ്മെ തൊടും. പിന്നെ അപ്രതിരോധ്യമായ ഒരു ഒഴുക്കിലേക്ക് നാം അറിയാതെ എടുത്തെറിയപ്പെടും. ദൈവത്തിന്റെ കാറ്റ് പിന്നെ നമ്മെ ദൈവ ത്തിലേക്ക്, സ്നേഹത്തിലേക്ക് കൂട്ടിക്കൊണ്ടുപോകും.

ഈ പുസ്തകം അത്തരമൊരു പുസ്തകമാണ്. വായിക്കുമ്പോൾ വിശുദ്ധഗ്രന്ഥത്തിലേക്കും വിശുദ്ധ ചിന്തകളിലേക്കും ഒരു തീർത്ഥാടനം നാം ആരംഭിക്കുകയായി. വാഗ്ദാനപേടകം സഹർഷം ചുമന്നു നടന്ന പുരോഹിതരെപ്പോലെയായി നാം മാറുന്നു. വാഗ്ദാനപേടകത്തെ ധ്യാനിച്ച് നാം പിന്നെ വാഗ്ദാനപേടകമായി തീരുന്നതുപോലെ....

കനം കുറഞ്ഞ ഈ ചെറുപുസ്തകത്തിന് കറയില്ലാത്ത ചിന്തയു ടെയും ഭക്തിഭാവമാർന്ന വിചിന്തനത്തിന്റെയും കനമുണ്ട്.

വിശുദ്ധഗ്രന്ഥം വ്യാഖ്യാനിച്ച് സങ്കീർണ്ണമാക്കാൻ ഗ്രന്ഥകാരൻ ഒരിടത്തും ശ്രമിക്കുന്നില്ല. വളരെ നല്ലൊരു കാര്യമാണത് എന്നു പറയേണ്ടതില്ലല്ലോ. ഗുരുവിന്റെ ആശയങ്ങളെല്ലാം എഴുതിയെടുത്ത ശിഷ്യൻ 'ഇതു തീർത്തും ലളിതമാണല്ലോ' എന്ന് നിരാശപ്പെട്ടപ്പോൾ 'സാരമില്ല, എല്ലാം താമസിയാതെ വ്യാഖ്യാനിച്ച് സങ്കീർണ്ണമാക്കാൻ നിങ്ങൾക്കു സാധിക്കുമല്ലോ' എന്നു ഗുരു മൊഴിഞ്ഞു.

വ്യാഖ്യാനിച്ച് സങ്കീർണ്ണത കൂട്ടുകയോ, വ്യാഖ്യാനിച്ച് അതിസരളമാക്കുകയോ ചെയ്യുന്ന ശിഷ്യഗണത്തിൽ പെട്ടയാളല്ല ജോസഫ് ഓളിപ്പറമ്പിലച്ചൻ. അതുകൊണ്ട് ഭാഷയ്ക്കും, ശൈലിക്കും വ്യഖ്യാനത്തിനും ഒരു ആധികാരികതയുടെ സൗന്ദര്യമുണ്ട്. അദ്ദേഹം എഴുതുന്നു, "പേടകനിർമ്മണം കുറ്റമറ്റതാക്കാൻ വേണ്ട നിർദ്ദേശങ്ങളെല്ലാം വചനത്തിൽ ദൈവം നൽകിയിട്ടുണ്ട്. വ്യാഖ്യാനിച്ച് അതിനെ മയപ്പെടുത്തുകയോ മനസ്സിലാകാത്തത് ഒഴിവാക്കുകയോ ചെയ്താൽ പേടകങ്ങൾ അപൂർണ്ണ നിർമ്മിതികളാകും." വാഗ്ദാനപേടകത്തെ തുറന്ന ഹൃദയത്തോടെ നോക്കിക്കാണാനുള്ള ശ്രമമാണിവിടെ. ഓരോ വരിയിലും ആത്മീയതയുടെ ഒരു തലോടലുണ്ട്. പണ്ടൊരു സൂഫി സന്ന്യാസി നീണ്ടൊരു വസ്ത്രം ധരിച്ചു നടന്നിരുന്നു. അതിന്റെ മുന്നിൽ 'ഇഖ്' എന്നും മറുവശത്ത് 'മ' എന്നും എഴുതി വെച്ചിരുന്നു. ഒരു ഓർമ്മപ്പെടുത്തലായിരുന്നു അത്. ആത്മീയവഴിയിൽ നടക്കുന്നയാൾക്ക് ഇഖ്ലാസ് (ആത്മാർത്ഥത) മറുവ്വത് (നന്മ) എന്നിവ എന്നും വേണമെന്ന ഓർമ്മപ്പെടുത്തൽ. നന്മയുടെയും ആത്മാർത്ഥയുടെയും തിളക്കം ഈ പുസ്തകത്തിനുണ്ട്. ഇതു രണ്ടും ആത്മീയ വളർച്ചയ്ക്ക് വേണമെന്ന ഓർമ്മപ്പെടുത്തലും പുസ്തകത്തിലുടനീളം ഉണ്ട്.

പതിനഞ്ച് ചെറു അദ്ധ്യായങ്ങൾ, പതിനഞ്ച് തീർത്ഥസ്ഥലികൾ പോലെ. ദൈവത്തിന്റെ തണലിൽ ഹൃദയം ചേർത്തു നിൽക്കാനാവുന്ന വിധത്തിലാണ് ഈ തീർത്ഥഘട്ടങ്ങൾ രൂപപ്പെടുത്തിയിരിക്കുന്നത്. ദൈവത്തിന്റെ കൂടാരവും അവിടുത്തെ നിഴലും വിട്ട് അകലെ പോകല്ലെയെന്ന ഓർമ്മപ്പെടുത്തൽ ഇടയ്ക്കിടയ്ക്ക്. സ്വയമൊരു വാഗ്ദത്ത പേടകമായി തീരണമെന്നും ദൈവത്തിന്റെ വചനം കൊണ്ടളന്നു തന്നെ ജീവിതത്തിന്റെ നീളവും വീതിയും ആഴവും ക്രമപ്പെടുത്തണം എന്നും, വാഗ്ദാനപേടകത്തിലെ തിളങ്ങുന്ന ദൈവദൃഷ്ടിയിൽ നിന്ന് പാപത്തിന്റെ ഇരുട്ട് നമ്മെ മറയ്ക്കില്ലെന്നും ജയം തരുന്നവനെ

കൂടെ നിർത്തിയാൽ പരാജയപ്പെട്ടിടത്തുതന്നെ വിജയം വരിക്കാനാവുമെന്നുമൊക്കെയുള്ള ഓർമ്മപ്പെടുത്തലുകൾ....

വിശുദ്ധഗ്രന്ഥത്തിലെ വിവിധ കഥാപാത്രങ്ങൾ നമ്മുടെ മുന്നിൽ ശക്തമായ സന്ദേശങ്ങളോടെ അണിനിരക്കുന്നത് ഏറെ ശ്രദ്ധേയമായി തോന്നി. നമ്മുടെ ദൃഷ്ടിക്കു മുന്നിലെ വിശാലമായ തട്ടിൽ വന്ന് പാഠ്യപുസ്തകങ്ങൾ പോലെ അവർ നിൽക്കുകയാണ്. മാറ്റത്തിലേക്ക് നമ്മെ നയിക്കുന്ന വാങ്മയചിത്രങ്ങൾ ആണ്, അവയെല്ലാം. ഒരിക്കലും ഉണങ്ങിപോകാതെ പൂത്തു തളിർത്തു നിൽക്കുന്ന ജീവന്റെ വൃക്ഷമായ ക്രിസ്തുവും ദൈവത്തിന്റെ തണലിൽ ഹൃദയം ചേർത്തു നിന്ന ബസാലേലും അർപ്പണം ചെയ്യേണ്ടവയെ പൂഴ്ത്തി വെച്ചിട്ട് കമിഴ്ന്നു കിടന്നു ദൈവത്തെ കുറ്റപ്പെടുത്തിയ ജോഷ്വായും, കർത്താവ് സ്വന്തം വാസസ്ഥലമാക്കിയ മറിയവുമൊക്കെ വായനക്കാരന്റെ മനസ്സിനെ ഒരു Catharsis അനുഭവത്തിലേക്കു നയിച്ചുകൊണ്ട് നിറഞ്ഞു നിൽക്കും.

ഈ പുസ്തകം വായിക്കാനുള്ളതല്ല. ഇതു ധ്യാനിക്കാനുള്ളതാണ്. സ്വസ്ഥതയിൽ ചത്തിരുന്ന് മറിച്ചുനോക്കാനുള്ള ‘സമയംകൊല്ലി’ പുസ്തകമല്ലിത്. ഉണർവിന്റെ പുസ്തകമാണ്. അസ്വസ്ഥതയും ഉണർവ്വും നൽകുന്ന പുസ്തകം ദൈവസ്നേഹത്താൽ ഉറക്കം കെട്ട ഒരാൾ, മന്ദോഷ്ണമായി അലസശയനം നടത്തുന്നവരുടെ ഉറക്കം കെടുത്താൻ ശ്രമിക്കുന്നു എന്നു കരുതിയാൽ മതി.

മാർക്ക് ആന്റണിയുടെ പ്രസംഗം കേട്ട് ഇളകി മറിഞ്ഞ റോമൻ ജനത ജൂലിയസ് സീസറിന്റെ ഘാതകരെ കൊല്ലാൻ പാഞ്ഞു നടക്കുന്ന നേരം. ഗൂഢാലോചനക്കാരിൽ ഒരുവനായ സിന്നയാണെന്നു കരുതി ഒരുവനെ ആളുകൾ കൊല്ലാനൊരുങ്ങി. അയാൾ അലറിക്കരഞ്ഞു ‘ഞാൻ ആ സിന്നയല്ല. കവിത എഴുതുന്ന സിന്നയാണ്’ അപ്പോൾ ജനക്കൂട്ടം ഉത്തരവിട്ടു ‘എങ്കിൽ തീർത്തും വില കുറഞ്ഞ, വിഷലിപ്തമായ കവിത എഴുതുന്നതിന്റെ പേരിൽ ഇവനെ കല്ലെറിഞ്ഞു കൊല്ലുക.’ നമുക്കു ചുറ്റിലും നോക്കുക. പുസ്തകങ്ങളിലൂടെ വിഷം ഒഴുകിയിറങ്ങുന്ന കാഴ്ച കാണാം.

വിലകെട്ട 'കനപ്പെട്ട' പുസ്തകങ്ങൾ ഏറെ ഇറങ്ങുന്നുണ്ട്. പലതും മരണത്തിലേക്കു നയിക്കുന്ന മരിച്ചവന്റെ മൊഴികൾ മാത്രമുള്ളവയാണ്.

ഇതിനിടെ ഒരു പൂവ്, വിരിയാൻ വേണ്ടി മാത്രം വിരിയുന്ന പോലെ തീർത്തും അയത്നലളിതമായ ലാവണ്യത്തോടെ ഈ ചെറു പുസ്തകം പിറക്കുന്നു. ദൈവത്തിന്റെ കാററ് അതിനെ തഴുകുന്നു!

ആത്മീയതയുടെ ആഘോഷത്തിന് ഓളിപ്പറമ്പിലച്ചന് നന്ദി!

**റവ. ഡോ. വിൻസന്റ് വാരിയത്ത്**
പ്രൊഫസർ, കർമ്മലഗിരി സെമിനാരി, ആലുവ

# ഉള്ളിൽ ഉദിക്കേണ്ട സൂര്യൻ

"ഇവിടെ എന്റെമേൽ സൂര്യൻ പ്രകാശിക്കുന്നില്ല, എങ്കിലും ഞാൻ സൂര്യനിൽ വിശ്വസിക്കുന്നു; സ്നേഹത്തിന്റെ ഒരു നുറുങ്ങനുഭവം പോലും ഇവിടെ എനിക്കുണ്ടായിട്ടില്ല, എങ്കിലും ഞാൻ സ്നേഹത്തിൽ വിശ്വസിക്കുന്നു; ദൈവം ഇവിടെ പരിപൂർണ്ണ മൗനത്തിലാണ്, എങ്കിലും ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു." മരണത്തിന്റെ വാതിൽ കടക്കുംമുൻപ് ഒരു ധീരയുവാവ് തന്റെ രക്തത്തിൽ കുറിച്ചിട്ട വാക്കുകളാണിവ. രണ്ടാം ലോകമഹായുദ്ധകാലത്ത് കൊളോണിലെ ഒരു നാസി തടങ്കൽപാളയത്തിന്റെ പരുക്കൻഭിത്തിയിലാണ് ഇവ എഴുതപ്പെട്ടത്. വിലങ്ങണിഞ്ഞ കൈകാലുകളുമായി വർഷങ്ങളോളം അവൻ ആ തടവറയ്ക്കുള്ളിലായിരുന്നു. മൃഗീയമായ താഢനങ്ങളും കാതടപ്പിക്കുന്ന ഭർത്സനങ്ങളുമേറ്റ് നരകതുല്യമായൊരു ജീവിതം. എല്ലാം അവൻ മൗനമായി സഹിച്ചു. ശക്തമായ പ്രഹരമേറ്റ് അവന്റെ ആന്തരീക അവയവങ്ങൾ വരെ തകർന്നുപോയി. സൂര്യരശ്മികൾ പോലും എത്തിനോക്കാത്ത ആ ഇരുട്ടു മുറിയിൽ കിടന്ന് രക്തം വാർന്ന് മരിക്കുന്നതിനുമുമ്പ്, തന്റെ കൈവിരലുകൾ ചോരയിൽ മുക്കി ഒരന്ത്യദൂതുപോലെ അവൻ കുറിച്ചിട്ട ഈ വാക്കുകൾ അവന്റെ മർദ്ദകരുടെ പോലും മനസ്സലിയിച്ചുവത്രേ!

ഇരുട്ടിന്റെ കനത്ത ആവൃതിക്കുള്ളിൽ ചോരവാർന്നു കിടക്കുമ്പോഴും പുറത്തെവിടെയോ ഒരു സൂര്യൻ സാക്ഷിയായി ജ്വലിച്ചുനിൽക്കുന്നുണ്ടെന്ന് വിശ്വസിക്കാൻ കഴിയുന്നത് ആശ്വാസകരമാണ്. കണ്ണിന്റെ കാഴ്ചയിൽ ആശ്രയിക്കുന്നവർക്ക് അത് ക്ഷിപ്രസാധ്യമല്ല.

അകക്കണ്ണുകളിൽ കൃപയുടെ വെളിച്ചം വീണവർക്കേ അത് സാധ്യമാകൂ.

ദശവത്സരങ്ങൾ നീണ്ട മരുഭൂയാത്രയിൽ മനസ്സിടറാതെ മുന്നേറാൻ ഇസ്രായേലിന് ബലമേകിയത് കൂടെ നിൽക്കാൻ ഒരു ദൈവമുണ്ടെന്നും, ഇരുട്ടിനപ്പുറം ഒരു സൂര്യനുണ്ടെന്നുമുള്ള ബോധ്യമായിരുന്നു. ഈജിപ്തിൽ നിന്ന് തങ്ങളെ അത്ഭുതകരമായി മോചിപ്പിച്ച്, ചെങ്കടൽപ്പിളർപ്പിലൂടെ നടത്തി മരുഭൂമിയിലെത്തിച്ച ദൈവം, സ്വർണ്ണം പൊതിഞ്ഞ കരുവേലകപേടകത്തിനകത്ത് ഒരു നിരന്തരസാന്നിധ്യമായി നിറഞ്ഞു നിൽക്കുന്നുണ്ടെന്ന് ഇസ്രായേൽ ഉറച്ചു വിശ്വസിച്ചു. ജോർദ്ദാൻ നദി പിളർന്നു മാറിയതും ജറീക്കോമതിൽ തകർന്നു വീണതുമെല്ലാം അതിനുള്ള തെളിവുകളായി അവർ കണ്ടു. ഇടയ്ക്കിടയ്ക്ക് വന്ന ചില വീഴ്ചകൾ ഒഴിച്ചാൽ മരുഭൂമിയാത്ര മുതൽ ദേവാലയ നാശം വരെ കൂടെ ചരിക്കുന്ന ഒരു ദൈവത്തിലുള്ള വിശ്വാസം ഇസ്രായേൽ നെഞ്ചിലേറ്റിയിരുന്നു എന്നതാണ് സത്യം. എന്നാൽ, ബാബിലോൺ അധിനിവേശത്തോടെയുണ്ടായ പേടകതിരോധാനം ഇസ്രായേലിനെ വല്ലാതെ തളർത്തിക്കളഞ്ഞു. ദൈവം കൂടെയില്ലെന്ന ചിന്ത അവരുടെ മനസ്സിനെ ഭാരപ്പെടുത്താൻ തുടങ്ങി. പേടകം തിരികെ ലഭിക്കുന്ന ഒരു ദിനമുണ്ടാകും എന്ന ശുഭ ചിന്തയിൽ ചിലർ ആശ്വാസം കണ്ടെത്തിയപ്പോൾ, ബാഹ്യമായൊരു പേടകം തന്നെ ആവശ്യമില്ലാത്ത ഒരു യുഗത്തെക്കുറിച്ചുള്ള ദർശനം പകർന്ന് ജറെമിയാ പ്രവാചകൻ ജനങ്ങളെ ബലപ്പെടുത്തി (ജറെ 3:16). പേടകം തിരികെ ലഭിക്കും എന്നു കരുതിയവർ ഇന്നും തങ്ങളുടെ പ്രതീക്ഷ കൈവിട്ടിട്ടില്ല. പ്രവാചകവചനങ്ങളുടെ പൊരുളറിയാതെ അവരിന്നും പേടകത്തിനായി പരതി നടക്കുകയാണ്. മലകളും, ഗുഹകളും, തടാകങ്ങളും, ഭൂഗർഭയറകളും താണ്ടി അവർ ഗവേഷണം തുടരുന്നു. യാഥാർത്ഥത്തിൽ ഒരു കരുവേലകപേടകത്തിൽ നിറഞ്ഞ് നമ്മെ നയിക്കുന്ന ദൈവസാന്നിധ്യത്തെക്കുറിച്ചുള്ള ചിന്തകൾ നമുക്കിന്ന് അപ്രസക്തമാണ്. പണ്ട് പേടകത്തിൽ നിഴലിട്ട ദൈവമഹത്വം ഉടലോടെ അവതരിച്ച്, മരിച്ച്, ഉയിർക്കുകയും വാഗ്ദാനപ്രകാരം എന്നേയ്ക്കും നമ്മുടെ ഉള്ളിൽ വസിക്കാൻ ആഗ്രഹിച്ച് ഹൃദയകവാടങ്ങളിൽ മുട്ടികാത്തുനിൽക്കുകയും ചെയ്യുകയാണ്. അവനെ ഉള്ളിൽ നിറച്ച് ഒരു പേടകമായി രൂപപ്പെടുക എന്നതാണ് അഭിലഷണീയമായിട്ടുള്ളത്. അങ്ങനെ

യൊരു ചിന്തയോടെയാണ് ഈ ഗ്രന്ഥം അനുവാചകർക്കു മുൻപിൽ സമർപ്പിക്കുന്നത്. പേടകത്തോടൊപ്പം ഇസ്രായേൽ നടത്തിയ യാത്രയുടെ വിഭിന്ന ഘട്ടങ്ങളിൽ ഉണ്ടായ വിവിധ സംഭവങ്ങളെക്കുറിച്ചും, പേടകത്തോട് ഒട്ടിയും അകന്നും നടന്ന് വിശുദ്ധരോ, ദുർഭഗരോ ആയി മാറിയ വ്യക്തികളെക്കുറിച്ചും ഇതിൽ പ്രതിപാദിക്കുന്നത് പേടമായി രൂപപ്പെടാനുള്ള നമ്മുടെ യാത്രയിൽ നമുക്ക് ഒരുപക്ഷേ, സഹായകമാകും.

ഇതിന്റെ പ്രസിദ്ധീകരണത്തിൽ എനിക്ക് പ്രചോദനവും സഹായവുമായി നിന്ന എല്ലാവരെയും നന്ദിപൂർവ്വം ഓർക്കുന്നു. പ്രത്യേകിച്ച്, ഹൃദ്യമായ ഒരു ആശംസ എഴുതി എന്നെ അനുഗ്രഹിച്ച അഭിവന്ദ്യ ഫ്രാൻസിസ് കല്ലറക്കൽ പിതാവിനും സാന്ദ്രനിലാവുപോലെ സുന്ദരമായ ഒരു അവതാരിക എഴുതി പുസ്തകത്തെ പ്രകാശിപ്പിച്ച റവ. ഡോ. വിൻസന്റ് വാരിയത്തിനും ഭാഷാപരിശോധനയ്ക്ക് സഹായിച്ച പ്രൊഫസർ ജോർജ്ജ് വള്ളുവശ്ശേരിയ്ക്കും പുസ്തകരൂപീകരണത്തിന്റെ ആദ്യന്തം എനിക്ക് സഹായിയായി വർത്തിക്കുകയും ഇതിന്റെ പുറം ചട്ടയ്ക്ക് മനോഹരമായ രൂപകല്പന നല്കുകയും ചെയ്ത ബ്രദർ നിബിൻ പാപ്പാളിപ്പറമ്പിലിനും ലെ ഔട്ടും അച്ചടിയും നടത്തിയ വെണ്ണല ഇഗാക്ടിനും നന്ദിയർപ്പിക്കുന്നു.

**ഫാ. ജോസഫ് ഓളിപ്പറമ്പിൽ**

# ഉള്ളടക്കം



“കരുവേലമരം കൊണ്ട് ഒരു പേടകം നിർമ്മിക്കണം. അതിന് രണ്ടരമുഴം നീളവും ഒന്നരമുഴം വീതിയും ഒന്നരമുഴം ഉയരവും ഉണ്ടായിരിക്കണം. ശുദ്ധിചെയ്ത സ്വർണ്ണംകൊണ്ട് അതിന്റെ അകവും പുറവും പൊതിയണം. അതിനുമീതേ ചുറ്റും സ്വർണ്ണംകൊണ്ടുള്ള ഒരരികുപാളി ഉറപ്പിക്കണം”. (പുറ. 25:10–11)



# 1

# കരുവേലകം കൊണ്ടൊരു കർതൃപേടകം



**പ**ഴയനിയമത്തിലെ ഹൃദയത്തെ തൊടുന്ന വിശുദ്ധ വസ്തുക്കളിലൊന്നാണ് വാഗ്ദാനപേടകം. സാക്ഷ്യപേടകം, ഉടമ്പടിയുടെ പേടകം, യാഹ്‌വെയുടെ പേടകം, എലോഹിമിന്റെ പേടകം എന്നിങ്ങനെ പലപേരുകളിൽ അത് അറിയപ്പെടുന്നു. അതിന്റെ ഉത്ഭവത്തെക്കുറിച്ച് വ്യത്യസ്തപാരമ്പര്യങ്ങൾ നിലനിൽക്കുന്നുണ്ട്. ഒരുപക്ഷേ ഈജിപ്തിലെ മതാചാര

***ശരീരം വാഗ്ദാനപേടകമാണെന്ന ചിന്ത ഒരു വിശുദ്ധധ്യാനമായി മനസ്സിൽ നിറയണം. എങ്കിലേ ശരീരത്തോടുള്ള ഒരാദരം ഉള്ളിൽ ഉണരൂ. അങ്ങനെയൊരു ധ്യാനം നഷ്ടമാകുന്നിടത്ത് ശരീരം വെറും ഭോഗവസ്തുവായി അധഃപതിക്കും.***

ങ്ങളുമായി ഇതിന് ബന്ധമുണ്ടാകാം. ഉത്സവങ്ങളോടനുബന്ധിച്ചുള്ള ഘോഷയാത്രകളിൽ തങ്ങളുടെ ദേവന്മാരെയും, വിശുദ്ധ പ്രതീകങ്ങളെയും സംവഹിക്കുവാൻ അവർ ഇത്തരത്തിലുള്ള പേടകങ്ങൾ ഉപയോഗിച്ചിരുന്നതായി ചരിത്രഗവേഷകർ സൂചിപ്പിക്കുന്നുണ്ട്. പക്ഷേ, ഇസ്രായേലിന്റെ വാഗ്ദാനപേടകത്തെ, തികച്ചും മാനുഷിക പ്രചോദനയാൽ രൂപം കൊണ്ട ഈജിപ്ഷ്യൻ പേടകങ്ങളോട് നമുക്ക് പൂർണ്ണമായും തുലനപ്പെടുത്താനാവില്ല. പുറപ്പാട് പുസ്തകത്തിലെ വിവരണം അനുസരിച്ച്, സീനായ് മലയിൽ വച്ച് ദൈവം മോശയ്ക്കു നല്കിയ നിർദ്ദേശപ്രകാരമാണ് വാഗ്ദാനപേടകം പണിയപ്പെട്ടത് (പുറ 25:10ff). കാനാൻ നാട്ടിലേയ്ക്കുള്ള യാത്രയ്ക്കിടയ്ക്ക് സീനായ് മരുഭൂമിയിൽ വച്ച് ദൈവം മോശയോട് അരുളിച്ചെയ്തു: “മലമുകളിൽ വന്ന് എന്റെ സന്നിധിയിൽ കാത്തുനില്ക്കുക”. മോശ മലയിലേയ്ക്ക് കയറിച്ചെന്നു. അവിടെ ദൈവസാന്നിധ്യത്തിന്റെ മേഘകൂടാരത്തിനകത്ത് നാല്പതു രാവും നാല്പതു പകലും അവൻ ചെലവഴിച്ചു. പേടകനിർമ്മിതിക്കുള്ള വസ്തുക്കൾ, അവയുടെ പരിമാണം എന്നിവയെക്കുറിച്ചെല്ലാം ദൈവം അവിടെ വച്ച് മോശയോട് സംസാരിച്ചു. കരുവേലകമരത്തിലാണ് പെട്ടകം തീർക്കേണ്ടത്. അതിന് രണ്ടരമുഴം നീളവും ഒന്നര മുഴം വീതിയും ഒന്നരമുഴം ഉയരവും ഉണ്ടായിരിക്കണം. ശുദ്ധി ചെയ്ത സ്വർണ്ണം കൊണ്ട് അതിന്റെ അകവും പുറവും പൊതിയണം. നാലു സ്വർണ്ണവളയങ്ങളുണ്ടാക്കി പേടകത്തിന്റെ ചുവട്ടിലെ നാലു മൂലകളിൽ ഘടിപ്പിക്കണം. കരുവേലകമരം കൊണ്ട് തണ്ടുകളുണ്ടാക്കി അവയെ സ്വർണ്ണം കൊണ്ട് പൊതിഞ്ഞ് പാർശ്വവളയങ്ങളിലൂടെ ഇടണം. ഈ തണ്ടുകളിലാണ് പേടകം വഹിച്ചുകൊണ്ടു പോകേണ്ടത്. ശുദ്ധിചെയ്ത സ്വർണ്ണം കൊണ്ട് ഒരു കൃപാസനം നിർമ്മിച്ച് പേടകത്തിനുമുകളിൽ സ്ഥാപിക്കണം. കൃപാസനത്തിന്റെ

രണ്ടറ്റത്തുമായി സ്വർണ്ണം കൊണ്ടുള്ള രണ്ടു കെരൂബുകളെ നിർമ്മിക്കണം. ചിറകുകൾ മുകളിലേക്ക് വിരിച്ച് പിടിച്ച് കൃപാസനത്തിലേക്ക് തിരിഞ്ഞ് മുഖാഭിമുഖം നിൽക്കുന്ന വിധത്തിലാണ് അവയെ നിർമ്മിക്കേണ്ടത്. എന്നിട്ട് പേടകത്തിനകത്ത് കർത്താവിന്റെ ഉടമ്പടിപ്പത്രിക നിക്ഷേപിക്കണം.

വളരെ കൃത്യതയുള്ള നിർദ്ദേശങ്ങളാണ് മോശയ്ക്ക് ലഭിച്ചത്. പേടക നിർമ്മിതിക്ക് നേതൃത്വം കൊടുക്കേണ്ടവർ ആരൊക്കെയെന്നുപോലും ദൈവം മോശയ്ക്ക് വെളിപ്പെടുത്തിക്കൊടുത്തു. യൂദാ ഗോത്രജനായ ബസാലേലും, ദാൻ ഗോത്രത്തിൽനിന്നുള്ള ഓഹോലിയാബുമായിരുന്നു പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ട ശില്പികൾ. ദൈവം മോശയിലൂടെ വെളിപ്പെടുത്തിയ രൂപരേഖയ്ക്കനുസൃതമായി ദൈവദത്തമായ കരവിരുതോടെ അവർ പേടക നിർമ്മാണം പൂർത്തിയാക്കി.

പഴയനിയമപ്രതീകങ്ങളെ പുതിയനിയമത്തിന്റെ പശ്ചാത്തലത്തിൽ വ്യാഖ്യാനിക്കുമ്പോൾ അവയ്ക്ക് പുതിയ ആത്മീയ മാനങ്ങൾ കൈവരും. ഇസ്രായേൽക്കാർക്കിടയിൽ ദൈവസാന്നിധ്യത്തിന്റെ നിലയനമായിരുന്നു വാഗ്ദാനപേടകം. പുതിയ നിയമത്തിന്റെ ദൈവശാസ്ത്ര വീക്ഷണത്തിൽ ഓരോ മനുഷ്യനും ദൈവത്തിന്റെ നിലയനമാണ്. അതുകൊണ്ട് എല്ലാവരും വാഗ്ദാനപേടകങ്ങളാണ്. “നിന്റെ ശരീരം പരിശുദ്ധാത്മാവിന്റെ ആലയമാണെന്ന് നിനക്കറിഞ്ഞുകൂടേ” എന്നാണ് വിശുദ്ധ പൗലോസ് ചോദിക്കുന്നത് (1 കൊറി. 6:19). ആ ആലയത്തിന്റെ ശോഭ കെടുത്തിയാൽ അത് വിനാശകരമായിരിക്കുമെന്നുകൂടി അദ്ദേഹം ഓർമ്മിപ്പിക്കുന്നു.

ശരീരം വാഗ്ദാനപേടകമാണെന്ന ചിന്ത ഒരു വിശുദ്ധധ്യാനമായി മനസ്സിൽ നിറയണം. എങ്കിലേ ശരീരത്തോടുള്ള ഒരാദരം ഉള്ളിൽ ഉണരൂ. അങ്ങനെയൊരു ധ്യാനം നഷ്ടമാകുന്നിടത്ത് ശരീരം വെറും ഭോഗവസ്തുവായി അധഃപതിക്കുകയും ശരീരം കൊണ്ട് എന്തുമാകാം എന്നു കരുതുവന്നവരുടെ അധമസംസ്ക്കാരം പ്രബലപ്പെടുകയും ചെയ്യും.

ദൈവസാന്നിധ്യമടങ്ങുന്ന വാഗ്ദാനപേടകം എങ്ങനെയായിരിക്കണം എന്നതിനെക്കുറിച്ച് ദൈവത്തിന് കൃത്യമായ പദ്ധതിയുണ്ട് എന്നാണ് മോശയ്ക്ക് ദൈവം നല്കിയ സൂക്ഷ്മനിർദ്ദേശങ്ങളിൽ നിന്ന് വ്യക്തമാകുന്നത്. അകത്തിരിക്കുന്നവന്റെ സൗന്ദര്യവും തിളക്കവും പേടകത്തിനും ഉണ്ടാകണം എന്നതാണ് അവിടുത്തെ ആഗ്രഹം. അതിന്റെ അളവിലോ ഗുണത്തിലോ ഒരു വിട്ടുവീഴ്ചയ്ക്കും അവിടുന്ന് തയ്യാറല്ല. അവിടുന്ന് നല്കിയ നിർദ്ദേശങ്ങൾ മാനദണ്ഡമായെടുത്താൽ അവികൃതമായ പേടക നിർമ്മാണം സുഖസാധ്യമാകും. ലോകോക്തികൾ മാനദണ്ഡമാക്കിയാൽ അത് അപകടം ക്ഷണിച്ചു വരുത്തും. മാത്രമല്ല എത്ര കാലം പണിചെയ്താലും ചാരുതയുള്ള ഒരു പേടകം രൂപപ്പെടുകയുമില്ല. ദൈവത്തിന്റെ വചനം കൊണ്ടളന്നുതന്നെ ജീവിതത്തിന്റെ നീളവും വീതിയും ആഴവും ക്രമപ്പെടുത്തണം. അതിൽ ക്കുറഞ്ഞൊരു മാർഗ്ഗത്തിലൂടെയും വാഗ്ദാനപേടകം നിർമ്മിക്കാനാവില്ല.

അപാകതകളും കോട്ടങ്ങളും ഉള്ളതു കൊണ്ട് ഒരു വാഗ്ദാന പേടകമായി രൂപപ്പെടാൻ തനിക്കാവില്ലെന്ന ചിന്ത ആരേയും ഭാരപ്പെടുത്തേണ്ടതില്ല. കരുവേലകമരത്തിന്റെ നിറക്കുറവും പരുപരുപ്പും സ്വർണ്ണത്തകിടിനുള്ളിൽ മറച്ചാണ് ദൈവം പേടകം പണിതത്. ന്യൂനതകൾ തീർത്ത് പേടകം ചേതോഹരമാക്കാൻ സ്വർണ്ണ ശേഖരം അവിടുത്തെ പക്കൽ തീർന്നു പോയിട്ടില്ല. അക്ഷയമായ സ്വർണ്ണശേഖരം കൂദാശകളിൽ അവിടുന്ന് ഒളിപ്പിച്ചുവച്ചിട്ടുണ്ട്. ആ സപ്തസ്രോതസ്സുകളിൽ നിന്നൊഴുകുന്ന കൃപാവരങ്ങളുടെ ശുദ്ധസ്വർണ്ണം വാങ്ങി ധരിച്ചാൽ ആർക്കാണ് ഒരു വാഗ്ദാന പേടകമായി മാറാൻ കഴിയാത്തത് ?

ജന്മ

“കർത്താവ് മോശയോട് അരുളിച്ചെയ്തു: യൂദാഗോത്രത്തിൽപ്പെട്ട ഹൂറിന്റെ പുത്രനായ ഊറിയുടെ മകൻ ബസാലേലിനെ ഞാൻ പ്രത്യേകം തിരഞ്ഞെടുത്തിരിക്കുന്നു... അവനെ സഹായിക്കാനായി ദാൻ ഗോത്രത്തിൽപ്പെട്ട അഹിസാമാക്കിന്റെ പുത്രൻ ഓഹോലിയാബിനെ ഞാൻ നിയോഗിച്ചിരിക്കുന്നു”. (പുറ. 31:1,2,6a)

# 2

# ബസാലേലും ഓഹോലിയാബും



**വാ**ഗ്ദാനപേടകവും അതിന് ആലയമാകേണ്ട സാക്ഷ്യകൂടാരവും നിർമ്മിക്കാനുള്ള ഉത്തരവാദിത്തം ദൈവം ഏല്പിച്ചത് ബസാലേലിനെയും ഓഹോലി യാബിനെയും ആയിരുന്നു. വിദഗ്ദരായ അനേകംപേർ നിർമ്മാണപ്രവർത്തനങ്ങൾക്കുണ്ടായിരുന്നെങ്കിലും ഇവരാ യിരുന്നു എല്ലാത്തിനും നേതൃത്വം നല്കിയത്. ബസാലേലാ യിരുന്നു പ്രധാനി. ഓഹോലിയാബ് മുഖ്യസഹായിയും. ഇവർ

***നിയോഗിക്കപ്പെട്ടവരുടെ വീഴ്ചമൂലം പേടകങ്ങൾ വികലമായാൽ അവ പുനർനിർമ്മിക്കാൻ മറ്റൊരു ബസാലേലോ ഓഹോലിയാബോ പിറക്കണമെന്നില്ല. അതുകൊണ്ട് പേടകനിർമ്മിതിക്ക് നിയോഗം കിട്ടിയവർ "ദൈവത്തിന്റെ കൂടാരവും" "അവിടുത്തെ നിഴലും" വിട്ട് അകലെ പോകാതെ ജ്ഞാനദീപ്തരും ശുദ്ധഹസ്തരുമായി പേടകനിർമ്മിതിയിൽ മുഴുകണം.***

രണ്ടുപേരും പുരോഹിതരല്ലായിരുന്നെങ്കിലും അതിശ്രേഷ്ഠമായ ഒരു ദൈവികശുശ്രൂഷയാണ് ദൈവം അവരെ ഏല്പിച്ചത്.

ബസാലേൽ യൂദാ ഗോത്രജനായിരുന്നു. യഹൂദറബ്ബിമാരുടെ പാരമ്പര്യമനുസരിച്ച്, പേടകനിർമ്മാണത്തിനായി ദൈവം ബസാലേലിനെ തെരഞ്ഞെടുക്കുമ്പോൾ അവന് പതിമൂന്നു വയസ്സു പ്രായമേ ഉണ്ടായിരുന്നുള്ളൂ [1]. പക്ഷേ പ്രായത്തിൽ കവിഞ്ഞ പക്വത അവനുണ്ടായിരുന്നു. കാരണം ദൈവം തന്റെ ചൈതന്യം അവനിൽ നിറച്ചിരുന്നു (പുറ 31:3) ദൈവികചൈതന്യം നിറഞ്ഞവൻ എന്ന് ബൈബിൾ വിശേഷിപ്പിക്കുന്ന ആദ്യവ്യക്തി ബസാലേലാണ്. നന്നെ ചെറുപ്പത്തിലേതന്നെ അവനെ തെരഞ്ഞെടുത്ത ദൈവം കർമ്മമണ്ഡലത്തിൽ അവനെ കൈവെടിഞ്ഞില്ല. ചെയ്യേണ്ട കാര്യങ്ങൾ മുഴുവൻ അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം അവിടന്ന് അവന് വെളിപ്പെടുത്തിക്കൊടുത്തു. നിർമ്മാണത്തിനാവശ്യമായ ബുദ്ധിശക്തിയും വിജ്ഞാനവും എല്ലാത്തരം ശില്പവേലകളിലുള്ള വൈദഗ്ദ്യവും അവന് നല്കി. ദൈവികനിർദ്ദേശങ്ങളെല്ലാം കൃത്യതയോടെ പാലിച്ച് സാക്ഷ്യകൂടാരം, വാഗ്ദാന പേടകം, കൃപാസനം, അനുബന്ധ ഉപകരണങ്ങൾ, പുരോഹിത വസ്ത്രങ്ങൾ, സുഗന്ധദ്രവ്യങ്ങൾ എന്നിങ്ങനെ ദൈവം ആവശ്യപ്പെട്ടവയുടെയെല്ലാം നിർമ്മാണം സമയബന്ധിതമായി അവൻ പൂർത്തീകരിച്ചു.

ബസാലേൽ യൂദാ ഗോത്രത്തിൽ നിന്നുള്ളവനായിരുന്നു എന്നത് സവിശേഷശ്രദ്ധ അർഹിക്കുന്നു. യൂദാ ഗോത്രവും ദൈവാലയനിർമ്മാണവും തമ്മിൽ ഇടമുറിയാത്ത ഒരു ബന്ധം

വിശുദ്ധ ഗ്രന്ഥത്തിൽ ദൃശ്യമാണ്. ഇസ്രായേലിന്റെ ദൈവാരാധന യുടെ കേന്ദ്രമായി മാറിയ ജറുസലേം ദേവാലയത്തിന്റെ നിർ മ്മാണത്തിനായി ദൈവം തെരഞ്ഞെടുത്ത സോളമൻ രാജാവ് യൂദാ ഗോത്രജനായിരുന്നു; ബി.സി. 587 ൽ ബാബിലോണിയക്കാർ തകർത്ത ജറുസലേം ദേവാലയം വിപ്രവാസാനന്തരം യഹൂദർ പുനർനിർമ്മിച്ചപ്പോൾ അതിന് നേതൃത്വം നല്കിയത് യൂദാ ഗോത്രത്തിൽ നിന്നുള്ള സെറുബാബേലായിരുന്നു; എല്ലാറ്റിനുമു പരി, യഥാർത്ഥ ദൈവാലയമായി അവതരിച്ച യേശുക്രിസ്തു വിന്റെ ഗോത്രവും യൂദാ ഗോത്രമായിരുന്നു. എന്തുകൊണ്ട് യൂദാ ഗോത്രത്തെ ദൈവാലയനിർമ്മിതിക്കായി ദൈവം തെരഞ്ഞെ ടുത്തു എന്ന് നമുക്കറിയില്ല. ഏതായാലും ക്രിസ്തുവിൽ പൂർത്തി കരിക്കപ്പെടേണ്ടിയിരുന്ന ദൈവാലയ നിർമ്മിതിയുടെ ആരംഭവും യൂദാഗോത്രജരിലൂടെ തന്നെയായത് യുക്തിസഹമാണ്.

യൂദാ ഗോത്രത്തിൽനിന്നുള്ള ഹൂറിന്റെ മകനായ ഊറി ആയി രുന്നു ബസാലേലിന്റെ പിതാവ് എന്നാണ് പുറപ്പാട് ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നത് (പുറ 31:1). റഫീദിമിൽ വച്ച് ഇസ്രായേൽ ജനം അമലേക്യരുമായി യുദ്ധം ചെയ്ത സമയത്ത്, അവരുടെ വിജയത്തിനായി പ്രാർത്ഥിച്ച മോശയുടെ കരങ്ങൾ താണുപോ കാതെ താങ്ങിയവരിൽ ഒരാളായിരുന്നു ഹൂർ. മറ്റെയാൾ അഹ റോനായിരുന്നു. (പുറ 17:12). മോശ ഉടമ്പടി പത്രിക സ്വീകരിക്കാൻ സീനായ് മലയിലേക്ക് പോയ സമയത്ത് ഇസ്രായേൽ ജനത്തിന് മാർഗ്ഗദർശനം നല്കാൻ അഹറോനോടൊപ്പം നിയുക്തനായതും ഹൂർ ആയിരുന്നു. (പുറ 24:14). സ്വർണ്ണം കൊണ്ട് കാളക്കുട്ടിയെ ഉണ്ടാക്കി ദൈവമായി ആരാധിക്കാൻ ജനം മുറവിളി കൂട്ടിയപ്പോൾ ഹൂർ എതിർപ്പുമായി മുന്നോട്ടു വന്നുവെന്നും തുടർന്നുണ്ടായ പ്രക്ഷോഭത്തിൽ അവൻ കൊല്ലപ്പെട്ടുവെന്നുമാണ് യഹൂദപാ രമ്പര്യം[2]. ദൈവികവിഷയങ്ങളിൽ തീക്ഷ്ണതയുള്ള ഒരാളായി രുന്നു ഹൂർ എന്നാണ് വിശുദ്ധഗ്രന്ഥവും ഈ അനുബന്ധ പാര മ്പര്യങ്ങളും വ്യക്തമാക്കുന്നത്. അവന്റെ പൗത്രനായ ബസാ ലേലിനും ഈ തീക്ഷ്ണതയുണ്ടായത് സ്വാഭാവികം. അവന്റെ പേര് സൂചിപ്പിക്കുന്നതുപോലെതന്നെ "ദൈവത്തിന്റെ തണലിൽ" ഹൃദയം ചേർത്തു നിന്നവനായിരുന്നു ബസാലേൽ.

നേതാക്കളിൽ രണ്ടാമനായ ഓഹോലിയാബ് ദാൻ ഗോത്രത്തിൽപ്പെട്ട അഹിസാമാക്കിന്റെ പുത്രനായിരുന്നു. “പിതാവായ ദൈവം എന്റെ കൂടാരം” എന്നാണ് ഓഹോലിയാബ് എന്ന പേരിന്റെ അർത്ഥം. ദൈവത്തെ തന്നെ തന്റെ കൂടാരമാക്കിയ ഓഹോലിയാബിനെ സാക്ഷ്യകൂടാരത്തിന്റെയും വാഗ്ദാനപേടകത്തിന്റെയും നിർമ്മാണത്തിനായി തെരഞ്ഞെടുത്തതിൽ അപകാതയില്ല. പക്ഷേ, ഗോത്രപാരമ്പര്യം പരിഗണിച്ചാൽ വലിയ മേന്മയൊന്നും ഓഹോലിയാബിന് അവകാശപ്പെടാനില്ല എന്നതാണ് സത്യം. ഇസ്രായേലിലെ കുപ്രസിദ്ധിയാർജ്ജിച്ച ഒരു ഗോത്രമായിരുന്നു ദാൻ. ഇസ്രായേലിൽ ഔദ്യോഗികമായി വിഗ്രഹാരാധനയ്ക്ക് ആരംഭം കുറിച്ചത് ദാൻ ഗോത്രമായിരുന്നു (ന്യായാ 18:1–31). വടക്കൻ രാജ്യമായ ഇസ്രായേലിൽ നിന്ന് ജനം ജറുസലേമിലേയ്ക്ക് ആരാധനയ്ക്ക് പോകുന്നത് രാഷ്ട്രീയസ്ഥിരതയെ ബാധിക്കുമെന്ന് കരുതിയ ജറോബൊവാം അത് തടയുവാൻ സ്വർണ്ണം കൊണ്ട് രണ്ട് കാളക്കുട്ടികളെ ഉണ്ടാക്കി തന്റെ രാജ്യത്ത് പ്രതിഷ്ഠിച്ചപ്പോൾ, അതിലൊന്ന് ദാൻ ഗോത്രജർ അധിവസിച്ചിരുന്ന ദാൻ പട്ടണത്തിലാണ് അദ്ദേഹം സ്ഥാപിച്ചത്; മറ്റൊന്ന് ബഥേലിലും (1 രാജാ 12:29).

മാനുഷിക മാനദണ്ഡം വച്ച് നോക്കിയാൽ സാക്ഷ്യകൂടാരമോ പേടകമോ നിർമ്മിക്കുവാൻ ദാൻ ഗോത്രത്തിൽനിന്ന് ഒരാളെ തെരഞ്ഞെടുക്കുന്നതു തന്നെ ശരിയല്ല. ദൈവനിഷേധത്തിന് ചരിത്രത്തിൽ നേതൃത്വം നല്കിയവരാണ് അവർ. പക്ഷേ ദൈവത്തിന്റെ ചിന്തകൾ മനുഷ്യന്റേതിനേക്കാൾ വ്യത്യസ്ഥമാണ്. പൂർവ്വികരുടെ തിന്മകൾ അവിടുന്ന് മക്കൾക്കെതിരായി പരിഗണിക്കുന്നില്ല. “പിതാക്കന്മാർ പച്ച മുന്തിരിങ്ങ തിന്നു; മക്കളുടെ പല്ലു പുളിച്ചു” എന്ന പഴമൊഴിയെ തന്റെ നീതിയുടെ മുഴക്കോൽ കൊണ്ടളന്ന് അവിടുന്ന് അർത്ഥശൂന്യമെന്ന് പ്രഖ്യാപിക്കുകയാണ് (എസെ 18:1ff).

വിശുദ്ധ ഗ്രന്ഥത്തിലെ മറ്റേതൊരു തിരഞ്ഞെടുപ്പിനേയും പോലെ ബസാലേലിന്റെയും ഓഹോലിയാബിന്റെയും തിരഞ്ഞെടുപ്പിന്റെ അടിസ്ഥാനവും അവരുടെ യോഗ്യതയായിരുന്നില്ല,

ദൈവകരുണയായിരുന്നു. ചെറിയവരെ തിരഞ്ഞെടുത്ത് വലിയ വരാക്കുന്നതും ബലഹീനരെ തിരഞ്ഞെടുത്ത് ശക്തരാക്കുന്നതു മാണല്ലോ കർത്താവിന്റെ രീതി. തങ്ങളുടെ അയോഗ്യതകളെക്കുറിച്ച് വ്യക്തമായ ബോധ്യമുണ്ടായതുകൊണ്ടായിരിക്കണം ബസാ ലേലും ഓഹോലിയാബും തികഞ്ഞ വിനയാന്വിതരായിരുന്നു. ദൈവികനിർദ്ദേശങ്ങൾക്കപ്പുറത്തേയ്ക്ക് അവർ ഒന്നും ചെയ്തില്ല. നിർമ്മാണത്തിനുള്ള അളവുകളും, നിർമ്മാണവസ്തുക്കളുടെ പ്രത്യേകതകളുമെല്ലാം കൃത്യതയോടെ ദൈവം വെളിപ്പെടുത്തിയി രുന്നു. ചോദ്യം ചെയ്യാതെയും, കൂട്ടിച്ചേർക്കാതെയും, വിട്ടുകളയാ തെയും അവയെല്ലാം അവർ അനുസരിച്ചു, അത്രമാത്രം. അതു കൊണ്ടുതന്നെ അനുസരണയുടെ ഒരു വിശുദ്ധസ്മാരകം കൂടി യാണ് വാഗ്ദാനപേടകം. പേടകനിർമ്മാണം നിയോഗമായി സ്വീക രിച്ചിട്ടുള്ള ആർക്കും ഉണ്ടായിരിക്കേണ്ട അടിസ്ഥാനഗുണം ദൈവ വചനത്തോടുള്ള അനുസരണതന്നെയാണ്. വചനം നെഞ്ചോട് ചേർക്കുന്നവർ പണിയുന്നതെല്ലാം വാഗ്ദാനപേടകങ്ങളാകും; പോകുന്നിടമെല്ലാം പുണ്യഭൂമിയുമാകും.

ബസാലേലും ഓഹോലിയാബും നിർമ്മിച്ച വാഗ്ദാനപേടകം ദൃഷ്ടിമണ്ഡലത്തിൽനിന്ന് അപ്രത്യക്ഷമായിട്ട് നൂറ്റാണ്ടുകളായി എന്നത് ശരിയാണ്. പക്ഷേ, അവരിരുവരും കാലയവനികയ്ക്കു ള്ളിൽ മറഞ്ഞ് കാലഹരണപ്പെട്ടുപോയ രണ്ടു കഥാപാത്രങ്ങ ളാണ് എന്ന് കരുതുന്നത് അപകടകരമാണ്. കാലം അവരെ അപ്ര സക്തരാക്കിയിട്ടില്ല; അവർ ചിരഞ്ജീവികളാണ്. ബസാലേലും ഓഹോലിയാബും ആകാൻ ദൈവം ഇന്നും അനേകരെ വിളിക്കു ന്നുണ്ട്. അധ്യാപകർ വിദ്യാർത്ഥികൾക്കും, പുരോഹിതർ ദൈവ ജനത്തിനും, മാതാപിതാക്കൾ മക്കൾക്കും ബസാലേലും ഓഹോ ലിയാബും ആയിത്തീരണം. ഏല്പിക്കപ്പെട്ടവരിലെല്ലാം ദൈവ സാന്നിധ്യത്തിന്റെ പേടകം പണിയുക എന്നതാണ് അവരുടെ നിയോഗം. വചനബന്ധിയായ ഒരു ജീവിതം നയിച്ചുകൊണ്ടാണ് അവർ ഇത് നിർവ്വഹിക്കേണ്ടത്. പേടക നിർമ്മാണം കുറ്റമറ്റ താക്കാൻ വേണ്ട നിർദ്ദേശങ്ങളെല്ലാം വചനത്തിൽ ദൈവം ന ല്കിയിട്ടുണ്ട്. വ്യാഖ്യാനിച്ച് അതിനെ മയപ്പെടുത്തുകയോ, മന സ്സിലാകാത്തത് ഒഴിവാക്കുകയോ ചെയ്താൽ പേടകങ്ങൾ അപൂർ ണ്ണനിർമ്മിതികളാകും. അതിൽ ദൈവമഹത്വം നിഴലിടുകയുമില്ല.

നിയോഗിക്കപ്പെട്ടവരുടെ വീഴ്ചമൂലം പേടകങ്ങൾ വികലമായാൽ അവ പുനർനിർമ്മിക്കാൻ മറ്റൊരു ബസാലേലോ ഓഹോലി യാബോ പിറക്കണമെന്നില്ല. അതുകൊണ്ട് പേടകനിർമ്മിതിക്ക് നിയോഗം കിട്ടിയവർ "ദൈവത്തിന്റെ കൂടാരവും" "അവിടുത്തെ നിഴലും" വിട്ട് അകലെ പോകാതെ ജ്ഞാനദീപ്തരും ശുദ്ധ ഹസ്തരുമായി പേടകനിർമ്മിതിയിൽ മുഴുകണം.

ഔ

End Notes:

1 സാൻഹെദ്രീൻ 6b, Cfr. www.aish.com/tp/i/mohe/48908487.html.

2 സാൻഹെദ്രീൻ 7a; Targum Yonathan, Rashi, on Exodus 32:5; Cfr. en.wikipedia.org/wiki/Hur_Bible. ബസാലേലിന്റെ പിതാവായ ഹൂറും, ഇവിടെ പരാമർശിക്കുന്ന ഹൂറും രണ്ടാണെന്ന അഭിപ്രായവും നിലവിലുണ്ട്.



“രണ്ടാം വിരിക്കകത്തുള്ള കൂടാരം അതിവിശുദ്ധസ്ഥലം എന്ന്
വിളിക്കപ്പെടുന്നു. അതിൽ സ്വർണ്ണം കൊണ്ടുള്ള ധൂപപീഠവും
എല്ലാ വശത്തും പൊന്നുപൊതിഞ്ഞ വാഗ്ദാന പേടകവും
ഉണ്ടായിരുന്നു. മന്നാ വച്ചിരുന്ന സ്വർണ്ണ കലശവും
അഹറോന്റെ തളിർത്ത വടിയും ഉടമ്പടിയുടെ ഫലകങ്ങളും
അതിൽ സൂക്ഷിച്ചിരുന്നു.”.

(ഹെബ്രാ. 9:3-4)



# 3

# പേടകത്തിലെ ക്രിസ്തുസാന്നിധ്യം



**വാ**ഗ്ദാനപേടകത്തിന്റെ ഉള്ളടക്കം എന്തായിരുന്നു എന്നതിനെക്കുറിച്ച് വ്യത്യസ്തങ്ങളായ അഭിപ്രായങ്ങൾ നിലവിലുണ്ട്. പഴയനിയമഗ്രന്ഥങ്ങൾ പരിശോധിച്ചാൽ ദൈവം മോശയ്ക്കു കൈമാറിയ ഉടമ്പടിപ്പത്രികയല്ലാതെ മറ്റൊന്നും പേടകത്തിൽ ഇല്ലായിരുന്നു. (പുറ 25:16; 1 രാജാ 8,9; നിയ 10,5; 31,26). മരുഭൂമിയിൽവച്ച് ദൈവം ഇസ്രായേൽ ജനതയ്ക്ക് ഭക്ഷിക്കാൻ

***വാഗ്ദാനപേടകത്തിലെ സ്വർണ്ണകലശത്തിലിരിക്കുന്ന മന്നയ്ക്ക് പക്ഷേ, വർഷങ്ങളുടെ പഴക്കമുണ്ട്. അതു പുഴുത്തിട്ടില്ല, ജീർണ്ണിച്ചിട്ടുമില്ല! എല്ലാ മന്നയും പൂത്തു പുഴുത്തുപോയിട്ടും, അഴുകാതെ, പുതുമയോടെയിരിക്കുന്ന നിത്യമന്നയാണത്. നിത്യജീവന്റെ അപ്പമായ ക്രിസ്തുവിനെ അത് സൂചിപ്പിക്കുന്നു.***

നല്കിയ 'മന്ന' നിറച്ച ഒരു സ്വർണ്ണപാത്രവും, അഹറോന്റെ പൂത്തുതളിർത്ത വടിയും വാഗ്ദാനപേടകത്തിന്റെ മുന്നിൽ വയ്ക്കാൻ ദൈവം ആവശ്യപ്പെടുന്നതായി നാം കാണുന്നുണ്ട്. (പുറ 16:32–34; സംഖ്യ 17,10). അവയെ പേടകത്തിന്റെ അകത്തു വച്ചതായി പഴയനിയമം രേഖപ്പെടുത്തുന്നില്ല. എന്നാൽ പിന്നീടു വന്ന യഹൂദപാരമ്പര്യങ്ങളും പുതിയനിയമവും സാക്ഷ്യപ്പെടുത്തുന്നത് അവ പേടകത്തിനകത്ത് സൂക്ഷിക്കപ്പെട്ടിരുന്നതായാണ് (ഹെബ്രാ. 9:4).

പേടകത്തിനകത്ത് സൂക്ഷിക്കപ്പെട്ടതായി കരുതുന്ന ഈ മൂന്നു വസ്തുക്കളും ക്രിസ്തുവിന്റെ പ്രതിബിംബങ്ങളായി വ്യാഖ്യാനിക്കപ്പെടാറുണ്ട്. വ്യാഖ്യാനത്തിന്റെ ലളിത സംഗ്രഹം ഇങ്ങനെയാണ്.

**ഉടമ്പടിപ്പത്രിക:** നാല്പതു ദിനരാത്രങ്ങൾ സീനായ് മലമുകളിൽ കഴിഞ്ഞ മോശയ്ക്ക് ദൈവം രണ്ട് കല്പലകകളിൽ പത്ത് കല്പനകൾ എഴുതിക്കൊടുത്തു. അവയുമായി അവൻ മലയിറങ്ങി വന്നപ്പോൾ ഹൃദയഭേദകമായ കാഴ്ചയാണ് താഴ്‌വാരത്തിൽ കണ്ടത്. സ്വർണ്ണം കൊണ്ട് കാളക്കുട്ടിയുടെ വിഗ്രഹം വാർത്ത് ഇസ്രായേൽ ജനം അതിനെ ദൈവമായി ആരാധിക്കുന്നു! കുപിതനായ മോശ ആ ഇരുപലകകളും താഴ്‌വരയിൽ എറിഞ്ഞുടച്ചുകളഞ്ഞു. പക്ഷേ ദൈവം വീണ്ടും കരുണ കാണിച്ചു. ആദ്യത്തേതുപോലെ രണ്ട് കല്പലകകൾ വെട്ടിയെടുത്തുകൊണ്ട് മലമുകളിലേക്ക് വരാൻ അവിടുന്ന് മോശയോട് അരുളിച്ചെയ്തു. അങ്ങനെ മോശ സമർപ്പിച്ച കല്പലകക

ളിൽ ദൈവം വീണ്ടും പത്തുപ്രമാണങ്ങൾ എഴുതി നല്കി. എറിഞ്ഞുടയ്ക്കപ്പെട്ടുവെങ്കിലും വീണ്ടും എഴുതപ്പെട്ട ദൈവത്തിന്റെ ഈ വചനമാണ് വാഗ്ദാനപേടകത്തിൽ സൂക്ഷിച്ചിരിക്കുന്നത്. ഇത് ഉത്ഥിതനായ ക്രിസ്തുവിന്റെ പ്രതീകമാണ്. തകർക്കപ്പെട്ടുവെങ്കിലും ദൈവകൃപയാൽ വീണ്ടും ഉയിർപ്പിക്കപ്പെട്ട ദൈവത്തിന്റെ വചനമാണല്ലോ ക്രിസ്തു.

**സ്വർണ്ണകലശത്തിലെ മന്ന:** മന്ന സ്വർഗ്ഗീയ ഭക്ഷണമാണ്. ഇസ്രായേൽ ജനം മരുഭൂമിയിൽ തളർന്നു വീഴാതിരിക്കാൻ ആകാശത്തുനിന്നു ദൈവം പൊഴിച്ചു കൊടുത്ത വിശിഷ്ട ഭോജ്യമാണത്. തേൻചേർത്ത അപ്പത്തിന്റെ രുചിയായിരുന്നു അതിന്. ഒരാൾക്ക് ദിവസം ഒരു ഓമെർ (4.5 ലിറ്റർ) എന്ന കണക്കിനേ അത് ശേഖരിക്കാൻ പാടുള്ളായിരുന്നു. ശേഖരിക്കുന്നത് അന്നുതന്നെ തീർക്കുകയും ചെയ്യണം. പിറ്റേ പ്രഭാതത്തിലേക്കു സൂക്ഷിച്ചാൽ അതു പുഴുത്തു മോശമാകുമായിരുന്നത്രേ! സാബത്തുദിവസം മന്ന ശേഖരിക്കാൻ പാടില്ലാത്തതുകൊണ്ട് അതിന്റെ തലേന്നാൾ ഒരാൾക്ക് രണ്ട് ഓമെർ വീതം ശേഖരിക്കാമായിരുന്നു. അവ മാത്രം രണ്ടുദിവസത്തേക്ക് കേടുകൂടാതെയിരിക്കും!

വാഗ്ദാനപേടകത്തിലെ സ്വർണ്ണകലശത്തിലിരിക്കുന്ന മന്നയ്ക്ക് പക്ഷേ, വർഷങ്ങളുടെ പഴക്കമുണ്ട്. അതു പുഴുത്തിട്ടില്ല, ജീർണ്ണിച്ചിട്ടുമില്ല! എല്ലാ മന്നയും പൂത്തു പുഴുത്തുപോയിട്ടും, അഴുകാതെ, പുതുമയോടെയിരിക്കുന്ന നിത്യമന്നയാണത്. നിത്യജീവന്റെ അപ്പമായ ക്രിസ്തുവിനെ അത് സൂചിപ്പിക്കുന്നു. മന്ന ഭക്ഷിച്ചവർ മരിച്ചുപോയി, എന്നാൽ ക്രിസ്തുവിനെ ഉൾക്കൊള്ളുന്നവരാകട്ടെ മരിക്കുകയില്ല. ജീർണ്ണിക്കുന്ന മന്നയ്ക്ക് ജീർണ്ണിക്കുന്ന ജീവനേ നല്കാനാവൂ. ജീർണ്ണിക്കാത്ത ക്രിസ്തുവാകട്ടെ അനശ്വരജീവൻ പകർന്നു തരും.

**അഹറോന്റ വടി:** മരുഭൂമിയാത്രയ്ക്കിടയിൽ ഇസ്രാ യേൽ ജനത്തിലൊരുഭാഗം മോശയ്ക്കും അഹറോനു മെതിരെ സംഘടിച്ചു. കോരഹ്, ദാത്താൻ, അബീറാം എന്നിവരാണ് ഇതിന് നേതൃത്വം നൽകിയത്. സമൂഹം ഒന്നൊഴിയാതെ എല്ലാവരും വിശുദ്ധരാണ്. പിന്നെ മോശയ്ക്കും അഹറോനും മാത്രം എന്താണ് പ്രത്യേകത എന്നവർ ചോദിച്ചു. പൗരോഹിത്യം അവഗണിക്കപ്പെടുന്നതിലെ അപകടം ദൈവം ഗൗര വത്തോടെ കണ്ടു. അവിടുന്ന് മോശയോട് പറഞ്ഞു: “ഓരോ ഗോത്രനേതാക്കൻമാരിൽനിന്നും ഒരോ വടി സ്വീകരിച്ച്, അതിൽ പേരെഴുതി സാക്ഷ്യകൂടാരത്തിൽ വയ്ക്കുക. ലേവിഗോത്രത്തിന്റെ വടിയിൽ അഹ റോന്റെ പേരെഴുതുക. ഞാൻ തെരഞ്ഞെടുക്കുന്നവന്റെ വടി തളിർക്കും”. മോശ അതുപോലെ ചെയ്തു. പിറ്റേന്ന് അവൻ സാക്ഷ്യകൂടാരത്തിലേയ്ക്കു ചെന്ന പ്പോൾ അഹറോന്റെ വടി പൂത്തുതളിർത്ത് ബദാം പഴ ങ്ങൾ കായിച്ചു നിൽക്കുന്നത് കണ്ടു. ആ വടിയാണ് വാഗ്ദാനപേടകത്തിൽ സൂക്ഷിക്കപ്പെട്ടത്. നിത്യ പുരോഹിതനായ ക്രിസ്തുവിനെ സൂചിപ്പിക്കുന്ന അതിശക്തമായ ഒരു ബിംബമായിരുന്നു അത്. എല്ലാ വടികളും കരിഞ്ഞുണങ്ങിയാലും, ഒരിക്കലും ഉണങ്ങിപ്പോകാതെ, പൂത്ത് തളിർത്ത് നിൽക്കുന്ന ജീവന്റെ വൃക്ഷമാണ് ക്രിസ്തു എന്നുകൂടെ അത് സൂചിപ്പിക്കുന്നു.

"ഇറച്ചി ഭക്ഷിച്ചുകൊണ്ടിരിക്കെത്തന്നെ കർത്താവിന്റെ കോപം ജനത്തിനെതിരെ ആളിക്കത്തി. ഒരു മഹാമാരി അയച്ച് അവിടുന്നവരെ ശിക്ഷിച്ചു. അത്യാഗ്രഹികളെ സംസ്കരിച്ചതുകൊണ്ട് ആ സ്ഥലത്തിന് കിബ്രോത്ത് ഹത്താവാ എന്ന് പേരിട്ടു." (സംഖ്യ. 11:33-34)

# 4

# താക്കീതുയർത്തിയ പേടകം



**വാ**ഗ്ദാനപേടകത്തിൽ സൂക്ഷിച്ചിരിക്കുന്ന ഉട മ്പടിപത്രികയും സ്വർണ്ണകലശത്തിലെ മന്നയും, അഹ റോന്റെ വടിയും ഇസ്രായേൽ ജനത്തിന് ചില താക്കീ തുകൾ നല്കിയിരുന്നു. അവയ്ക്കു മൂന്നിനു പിന്നിലും ചില വീഴ്ചകളുടെ കഥകൾ ഉണ്ടല്ലോ !

പുനർരചിക്കപ്പെട്ട ഉടമ്പടിപത്രികയുടെ കാര്യമെടുക്കാം. ധ്യാനിക്കുന്ന ഏവരിലും അത് വിഗ്രഹാരാധനയുടെ ഒരു ദുരന്ത

***മന്നയേക്കാൾ വലിയ സ്വർഗ്ഗീയഭോജനമായ ക്രിസ്തുവിനെ വിട്ട് ലോകത്തിന്റെ രുചിക്കൂട്ടുകൾ തേടുന്നവരുടെ പ്രളയകാലമാണല്ലോ ഇത്. മാംസം പ്രധാനമാകുന്നിടത്ത് മന്നയോടുള്ള താല്പര്യം കുറയുമെന്നത് വാസ്തവം. പക്ഷേ മാംസം മരണത്തിലേയ്ക്കും മന്ന ജീവനിലേയ്ക്കുമാണ് നയിക്കുന്നത്.***

സ്മരണയുണർത്തുമായിരുന്നു. കാളക്കുട്ടിയെ പൂജിച്ച പാപത്തിന്റെ താഴ്‌വരയിലാണല്ലോ ഉടമ്പടിയുടെ ആദ്യപത്രിക ഉടഞ്ഞു പോയത്. വാഗ്ദാനപേടകം ധ്യാനിക്കുന്നവർ വിഗ്രഹാരാധകരാകരുത് എന്ന ശക്തമായൊരു താക്കീതാണ് പുതിയ പത്രികയോടൊപ്പം ദൈവം പേടകത്തിൽ ഒളിപ്പിച്ചു വച്ചത്. നൂറ്റാണ്ടുകൾക്കിപ്പുറവും ആ താക്കീത് പ്രസക്തമാണ്. വാഗ്ദാനപേടകമാകേണ്ടവർക്ക് പ്രത്യേകിച്ചും.

വാഗ്ദാനപേടകമാകാൻ നിയോഗം ലഭിച്ചിട്ടും എത്രയെത്ര വിഗ്രഹങ്ങളാണ് മനുഷ്യർ അറിഞ്ഞും അറിയാതെയും ഉള്ളിൽ പേറുന്നത്. 'അഹം' തന്നെ ചിലപ്പോൾ ഒരു വിഗ്രഹമാകുന്നു. പിന്നെ, ഒരു സ്നേഹിതൻ, സ്നേഹിത, മൊബൈൽ, കമ്പ്യൂട്ടർ..... വിഗ്രഹങ്ങളുടെ നിര ഇങ്ങനെ നീളുകയാണ്. വിഗ്രഹങ്ങളുടെ മുമ്പിൽ ധ്യാനലീനരാകുമ്പോൾ, ഉടഞ്ഞുപോകുന്ന ഉടമ്പടിപ്പത്രികകൾ കാണാതെ പോകരുത്. പുതിയൊരു പത്രിക നല്കാൻ ദൈവം ഇനി കരുണകാണിക്കുമോ എന്നാർക്കറിയാം. !

വാഗ്ദാനപേടകത്തിലെ മന്നായിലും ഒരു താക്കീതിന്റെ സ്വരമുണ്ട്. മന്നയെ വിട്ട് മാംസത്തെ തേടരുത് എന്നതാണ് ആ താക്കീത്. മന്ന ഭക്ഷിച്ച ജനത്തിന് ആദ്യം ആനന്ദമായിരുന്നു. പക്ഷേ, സാവധാനം അവർക്കതിൽ മടുപ്പുളവായി. ഈജിപ്തിൽ വെറുതെ കിട്ടിയിരുന്ന ഇറച്ചി, മത്സ്യം, വെള്ളരിക്ക, മത്തങ്ങ, സവോള, ചെമന്നുള്ളി, വെള്ളുള്ളി എന്നിവയോർത്ത് അവർക്ക് കൊതിയൂറി (സംഖ്യ 11:5-6). മന്നയില്ലായിരുന്നെങ്കിൽ തങ്ങൾ മരിച്ചു പോയേനേ എന്ന കാര്യം അവർ പാടെ വിസ്മരിച്ചു. മന്നയെ

വെറുത്ത ജനത്തിന് പിന്നീട് കാടപ്പക്ഷികളെ ലഭിച്ചു. ഒരാൾക്ക് ചുരുങ്ങിയത് പത്തുഹോമർ വീതം. (450 ലിറ്റർ = 1 ഹോമർ).ആർത്തിയോടെ അവരത് ഭക്ഷിക്കാൻ തുടങ്ങി. എന്നാൽ ഇറച്ചി തിന്നുകൊണ്ടിരിക്കെത്തന്നെ ഒരു മഹാമാരി അവരെ സംഹരിച്ചുകളഞ്ഞു. അത്യാഗ്രഹികളെ സംസ്ക്കരിച്ച ആ സ്ഥലത്തിന് കിബ്രോത്ത് ഹത്താവ (അത്യാഗ്രഹത്തിന്റെ ശവക്കുഴി) എന്ന പേരുംകിട്ടി (സംഖ്യ 11:31-35).

വാഗ്ദാനപേടകത്തിലെ മന്നയെ ഓർക്കുന്നവരുടെ മനസ്സ് കിബ്രോത്ത് ഹത്താവ വരെ ചെന്നു നില്ക്കും. മന്നായെ വെറുത്ത് മാംസത്തിലേയ്ക്കു തിരിഞ്ഞവരുടെ ദുർഗ്ഗതി അവർക്ക് ഓർമ്മ വരും. അത്തരം ഓർമ്മപ്പെടുത്തലിന് ഇന്നും പ്രസക്തിയുണ്ട്. മന്നയെക്കാൾ വലിയ സ്വർഗ്ഗീയഭോജനമായ ക്രിസ്തുവിനെ വിട്ട് ലോകത്തിന്റെ രുചിക്കൂട്ടുകൾ തേടുന്നവരുടെ പ്രളയകാലമാണല്ലോ ഇത്. മാംസം പ്രധാനമാകുന്നിടത്ത് മന്നയോടുള്ള താല്പര്യം കുറയുമെന്നത് വാസ്തവം. പക്ഷേ മാംസം മരണത്തിലേയ്ക്കും മന്ന ജീവനിലേയ്ക്കുമാണ് നയിക്കുന്നത്. ക്രിസ്തുവിനെ വിട്ട് മരണവഴികൾ തേടുന്നവരുടെ യാത്ര കിബ്രോത്ത് ഹത്താവയിലെ ശവക്കുഴികളിലേ അവസാനിക്കൂ.

അഹറോന്റെ വടി നല്കുന്ന താക്കീതും ഗൗരവമുള്ളതാണ്. ആത്മീയനേതൃത്വത്തിനെതിരെയുയർന്ന ആക്രോശമടക്കാനാണ് അഹറോന്റെ വടിയെ ദൈവം തളിരണിയിച്ചത്. അഹറോന്റെ പൗരോഹിത്യം അർത്ഥശൂന്യമാണെന്നായിരുന്നു പ്രക്ഷോഭകാരികൾ പ്രചരിപ്പിച്ചത്. എന്നാൽ അത്ഭുതകരമായി വടി തളിർത്തത് അവരെ അമ്പരപ്പിച്ചു. വിശുദ്ധ പൗരോഹിത്യത്തിനുള്ള ദൈവിക അംഗീകാരത്തിന്റെ തെളിവും സ്മാരകവുമായി തളിർത്ത വടി മാറി. വടി തളിർത്തതോടെ കാര്യങ്ങൾ അവസാനിച്ചില്ല. മത്സരികൾക്കുള്ള ശിക്ഷയും തുടർന്നുണ്ടായി. ഭൂമി വാ പിളർന്ന് കോരഹ്, ദാത്താൻ, അബിറാം എന്നിവരെയും അവരുടെ നേതൃത്വത്തിൽ സംഘടിച്ച മത്സരികളെയും അവരുടെ കുടുംബാംഗങ്ങളോടും വസ്തുവകകളോടും കൂടെ വിഴുങ്ങിക്കളഞ്ഞു (സംഖ്യ 16:31-35).

ആത്മീയ നേതൃത്വത്തിൽനിന്ന് ജനങ്ങളെ അകറ്റുന്നത് കൊടിയ പാപമായി ദൈവം ഗണിക്കുന്നു. നന്മയുടെ പച്ചത്തുരുത്തിലേയ്ക്ക് ജനത്തെ നയിക്കാൻ ദൈവം തെരഞ്ഞെടുത്തവരാണ് അവർ. ഇടയനെ അടിച്ചാൽ ആടുകൾ ചിതറിക്കപ്പെടും എന്ന ദുഷ്ടചിന്തയോടെ ഇടയർക്കെതിരെ ദണ്ഡനമഴിച്ചുവിടുന്നവർ നന്മയുടെ തുരുത്തിൽനിന്ന് അനേകരെ അകറ്റുകയാണ്. അത്തരം കുടില ബുദ്ധികൾക്കുള്ള കാലാതിവർത്തിയായ ഒരു താക്കീതാണ് അഹറോന്റെ വടി.

ജോ



“വാഗ്ദാനപേടകം വഹിച്ചിരുന്നവർ ജോർദ്ദാൻ നദീതീരത്തെത്തി. പേടകം വഹിച്ചിരുന്ന പുരോഹിതന്മാരുടെ പാദങ്ങൾ ജലത്തെ സ്പർശിച്ചു. വെള്ളത്തിന്റെ ഒഴുക്ക് നിലച്ചു. അരാബാ ഉപ്പുകടലിലേക്ക് ഒഴുകിയ വെള്ളം നിശ്ശേഷം വാർന്നു പോയി. ജനം ജറീക്കോയ്ക്ക് നേരേ മറുകര കടന്നു.” (ജോഷ്വാ. 3:15-16)



# 5

# ജോർദ്ദാനിലെ ക്രൂശിതൻ



**രാ**ജാധികാരം സ്ഥാപിക്കപ്പെടുന്നതിനു മുൻപ് ഇസ്രായേലിലെ അടിസ്ഥാന സാമൂഹിക ഘടകം ഗോത്രമായിരുന്നു. ഇസ്രായേലിൽ എത്ര ഗോത്രങ്ങൾ ഉണ്ടായിരുന്നു എന്നതിനെക്കുറിച്ച് ഏകാഭിപ്രായമില്ല. ദബോറയുടെ കീർത്തനത്തിൽ (ന്യായാ 5) പത്തു ഗോത്രങ്ങളെക്കുറിച്ചും മോശയുടെ ആശീർവാദ വിവരണത്തിൽ (നിയ 33) പതിനൊന്നു ഗോത്രങ്ങളെക്കു

***എത്രയെത്ര പ്രശ്നങ്ങളാണ് ഇന്ന് നമ്മെ തളർത്തിക്കളയുന്നത്. മുന്നോട്ട് നീങ്ങാൻ ഒരു മാർഗ്ഗവും കാണാതെ എത്രപേരാണ് ജീവിതം അവസാനിപ്പിക്കുന്നത്! ഒരു ചോദ്യം ഇവിടെ പ്രസക്തമാകുന്നു. എന്തേ, നമുക്കു മുന്നിൽ ഒരു കടലും പിളരാത്തത്! പുരോഹിതരുടെ ചുമലിൽ പേടകം ഇല്ലാഞ്ഞിട്ടോ? അതോ നമുക്കു മധ്യേ ഇതുവരെ നാം പേടകം സൂക്ഷിക്കാഞ്ഞിട്ടോ?***

റിച്ചും പ്രതിപാദിക്കുന്നു. സംഖ്യയുടെ പുസ്തകത്തിലും, ഉൽപത്തിപ്പുസ്കത്തിൽ കാണുന്ന യാക്കോബിന്റെ അനുഗ്രഹവിവരണത്തിലുമാകട്ടെ പന്ത്രണ്ടു ഗോത്രങ്ങളെക്കുറിച്ച് പരാമർശിക്കുന്നുണ്ട് (സംഖ്യ 1:20-43; 26:5-50; ഉത്പ 49). ഏതായാലും ഇസ്രായേലിൽ പന്ത്രണ്ടു ഗോത്രങ്ങളുണ്ടായിരുന്നതായാണ് പൊതുവെ കണക്കാക്കപ്പെടുന്നത്. ഈ പന്ത്രണ്ടു ഗോത്രങ്ങളിൽ ഒന്നായിരുന്ന ലേവി ഗോത്രത്തെ ദൈവികശുശ്രൂഷകൾക്കായി വേർതിരിച്ച് മാറ്റി നിർത്തിയപ്പോൾ ഗോത്രങ്ങളുടെ എണ്ണം പതിനൊന്നായി കുറഞ്ഞു. പക്ഷേ, ജോസഫിന്റെ ഗോത്രത്തെ എഫ്രായിം, മനാസ്സെ എന്നിങ്ങനെ രണ്ടായി വിഭജിച്ചതിലൂടെ ഗോത്രസംഖ്യ വീണ്ടും പന്ത്രണ്ടായി മാറി (ലേവി ഗോത്രത്തെക്കൂടി കണക്കിലെടുത്താൽ പതിമൂന്ന് ഗോത്രങ്ങൾ എന്നു കരുതാം. എഫ്രായിം, മനാസ്സെ എന്നീ ഗോത്രങ്ങളെ അർദ്ധ ഗോത്രങ്ങളായി പരിഗണിച്ചാൽ ആകെ പന്ത്രണ്ട് എന്നും പറയാം) ഇവരിൽ യൂദാ, റൂബൻ, എഫ്രായിം, ദാൻ എന്നീ നാലു ഗോത്രങ്ങളെ നായകഗോത്രങ്ങളായി അംഗീകരിക്കുകയും അവയ്ക്കോരോന്നിനും കീഴിൽ രണ്ടു ഗോത്രങ്ങളെ വീതം നൽകുകയും ചെയ്തിരുന്നു. അങ്ങനെ നാലു ഗണങ്ങളാണ് ആകെ ഉണ്ടായിരുന്നുത്.

| **യൂദാ** | ഇസാക്കർ | സെബലൂൺ |
|---|---|---|
| **റൂബൻ** | ശിമയോൻ | ഗാദ് |
| **എഫ്രായിം** | മനാസ്സെ | ബെഞ്ചമിൻ |
| **ദാൻ** | ആഷേർ | നഫ്ത്താലി |

ഇസ്രായേൽ ജനം മരുഭൂമിയിലൂടെ യാത്രചെയ്യുമ്പോഴും പാള യമടിക്കുമ്പോഴും നിശ്ചിതക്രമം പാലിക്കണമെന്ന് ദൈവം അരുളിചെയ്തിരുന്നു. ഏതവസരത്തിലും വാഗ്ദാനപേടകത്തിന്റെ സ്ഥാനം അവരുടെ മദ്ധ്യേയായിരുന്നു. യാത്രയുടെ ക്രമത്തെക്കുറിച്ച് സംഖ്യ 10:11-28 നല്കുന്ന വിവരണം പരിഗണിച്ചാൽ നമുക്ക് ലഭിക്കുന്ന ക്രമം ഇങ്ങനെയാണ്: യൂദായുടേയും റൂബന്റെയും നേതൃത്വത്തിലുള്ള ഗണങ്ങൾ ആദ്യം നടക്കുന്നു (യൂദായ്ക്ക് പിതാവായ യാക്കോബ് ഉന്നതസ്ഥാനം പ്രവചിച്ചിരുന്നുവല്ലോ- ഉത്പ.49). അതിനു പിന്നാലെ വാഗ്ദാനപേടകവുമായി ലേവി ഗോത്രത്തിൽപ്പെട്ട കൊഹാത്യർ. അവർക്ക് പിന്നാലെ എഫ്രായിമിന്റെയും ദാനിന്റെയും നേതൃത്വത്തിലുള്ള ഗോത്രഗണങ്ങൾ. അതായത് ആറു ഗോത്രങ്ങൾ മുന്നിൽ, ആറുഗോത്രങ്ങൾ പിന്നിൽ, നടുക്ക് വാഗ്ദാനപേടകം.

വിശ്രമത്തിനായി പാളയമടിക്കുമ്പോൾ പാലിക്കേണ്ടിയിരുന്ന ക്രമത്തെക്കുറിച്ചും സംഖ്യപുസ്തകം വിവരിക്കുന്നുണ്ട്. അത് ഇങ്ങനെയാണ്. ജനങ്ങളുടെ നടുക്ക് സാക്ഷ്യകൂടാരത്തിനകത്ത് വാഗ്ദാനപേടകം. പേടകത്തിന്റെ കിഴക്ക് യൂദായുടെ നേതൃത്വത്തിലുള്ള മൂന്നു ഗോത്രങ്ങൾ, പടിഞ്ഞാറ് എഫ്രായിമിന്റെ ഗോത്രഗണം; വടക്ക് ദാനിന്റെയും, തെക്ക് റൂബന്റെയും നേതൃത്വത്തിലുള്ള ഗോത്രഗണങ്ങൾ.

വാഗ്ദാനപേടകത്തിന്റെ ചുറ്റും തൊട്ടടുത്തായാണ് ലേവി ഗോത്രത്തിലുള്ളവർ പാളയമടിച്ചിരുന്നത്. ജനത്തിനും ദൈവത്തിനുമിടയിലെ മധ്യസ്ഥർ ആയതുകൊണ്ടാണ് അവർക്ക് ആ സ്ഥലം നല്കപ്പെട്ടത്. ലേവിഗോത്രത്തെ നാലായി വിഭജിച്ചിരുന്നതായി കാണുന്നു. ഗർഷോൻ, കൊഹാത്ത്, മെറാരി എന്നീ ലേവീപുത്രന്മാരുടെ സന്തതിപരമ്പരകളായ ഗർഷോന്യർ, കൊഹാത്യർ, മെറാര്യർ എന്നിവരായിരുന്നു മൂന്നു വിഭാഗങ്ങൾ. കൊഹാത്തിന്റെ സന്തതിപരമ്പരയിൽപ്പെട്ടവരായിരുന്നു മോശയും അഹറോനും. അഹറോനെ തന്റെ ആദ്യപുരോഹിതനായി ദൈവം തെരഞ്ഞെടുക്കുകയും, അവന്റെ സന്തതി പരമ്പരയെ പൗരോഹിത്യശുശ്രൂഷയ്ക്കായി വേർതിരിക്കുകയും ചെയ്തിരുന്നു. ലേവി ഗോത്രത്തിൽപ്പെട്ട എല്ലാവരും ദൈവികശുശ്രൂഷയ്ക്കായി

നിയോഗിക്കപ്പെട്ടവരായിരുന്നെങ്കിലും, പൗരോഹിത്യം അഹറോനെയും സന്തതിപരമ്പരയേയുമാണ് ദൈവം ഭരമേൽപ്പിച്ചത്. അതുകൊണ്ട് ഗർഷോന്യർ, കൊഹാത്യർ മെറാര്യർ എന്നിവരെക്കൂടാതെയുള്ള ഒരു നാലാമത്തെ ഗണമായി മോശ, അഹറോൻ, അഹറോന്റെ സന്തതികൾ എന്നിവരെ പരിണിക്കാൻ തുടങ്ങി.

ജനം പാളയമടിക്കുന്ന സമയത്ത് വാഗ്ദാനപേടകത്തിനും, ജനത്തിനും ഇടയിലുള്ള സ്ഥലത്ത് വടക്ക് മെറാര്യർ, തെക്ക് കൊഹാത്യർ, പടിഞ്ഞാറ് ഗർഷോന്യർ, കിഴക്ക് മോശ, അഹറോൻ, അഹറോന്റെ സന്തതികൾ എന്ന ക്രമത്തിലാണ് അവർ കൂടാരമടിച്ചിരുന്നത്. വിശാലമായ ഒരു സമചതുരമായി ഇസ്രാ



യേൽ പാളയത്തെ വിഭാവന ചെയ്താൽ, അതിന്റെ രൂപം മേൽ ക്കാണുന്ന രേഖാ ചിത്രത്തിന് സമാനമായിരിക്കും. (ബ്രായ്ക്ക റ്റിലുള്ളത് അതാത് ഗോത്രത്തിന്റെ ജനസംഖ്യ ആണ്.)

ഇസ്രായേൽ ജനത വാഗ്ദാനപേടകത്തെ എപ്പോഴും തങ്ങളുടെ മധ്യേ പ്രതിഷ്ഠിച്ചിരുന്നു എന്നത് അവർക്ക് അനുഗ്രഹകാരണ മായിരുന്നു. ദൈവം ഹൃദയഭാഗത്തിരിക്കുന്നതിനേക്കാൾ കൃപാ കരമായി മറ്റെന്താണുള്ളത്! നടക്കുമ്പോഴും ഇരിക്കുമ്പോഴും കിട ക്കുമ്പോഴും വാഗ്ദാനപേടകത്തെ നടുവിൽ സൂക്ഷിച്ചതുകൊണ്ട് മരുഭൂമിയാത്രയിൽ ഇസ്രായേൽ ഒരിക്കലും തളർന്നുപോയില്ല. ശത്രുക്കൾക്കെതിരെയുള്ള യുദ്ധത്തിൽ ദൈവം അവർക്കുവേണ്ടി പോരാടി.

വർഷങ്ങൾ നീണ്ട യാത്രയ്ക്കൊടുവിൽ ഇസ്രായേൽ ജനം കാനാൻ നാടിന്റെ സമീപത്ത് എത്തിച്ചേർന്നു. മുന്നിൽ ജോർദ്ദാൻ നദി കരകവിഞ്ഞൊഴുകുന്നു. കൊയ്ത്തുകാലം മുഴുവൻ ജോർ ദ്ദാൻ പ്രക്ഷുബ്ധമായൊഴുകുമായിരുന്നു. മറുകരെ കടക്കാൻ മാർ ഗ്ഗമില്ലാതെ പരിഭ്രമിച്ച ജനതയ്ക്ക് പേടകം തുണയായി മാറി. ദൈവം ജോഷ്വായോട് പറഞ്ഞു, 'വാഗ്ദാനപേടകം ചുമക്കുന്ന പുരോഹി തൻമാർ മുൻപേ പോകട്ടെ. അവരുടെ പാദങ്ങൾ ജോർദ്ദാൻ നദിയെ സ്പർശിക്കുമ്പോൾ നിങ്ങൾ ഒരത്ഭുതം ദർശിക്കും.' വാഗ്ദാനപേടകവുമായി പുരോഹിതർ മുൻപേ നടന്നു. അവരുടെ കാലുകൾ ജലത്തെ തൊട്ട നിമിഷം സ്രഷ്ടാവിന്റെ കല്പന കേട്ടാലെന്നപോലെ ജോർദ്ദാൻ ഞെട്ടിത്തരിച്ച് രണ്ടായി പിളർന്നു മാറി. നടുവിൽ തെളിഞ്ഞ വരണ്ട നിലത്തുകൂടെ ഇസ്രായേൽ ജനം മറുകരെയെത്തി (ജോഷ്വാ മൂന്നാം അധ്യായം).

ഇസ്രായേൽ ജനം അതുവരെ നടുവിൽ ചുമന്ന വാഗ്ദാനപേടകം ഇവിടെ മുന്നിൽ നടന്ന് അവർക്ക് വഴിതെളിക്കുന്നത് ചിന്തോദ്ദീപ കമാണ്. പേടകത്തെ എന്നും നടുവിൽ സൂക്ഷിക്കുന്നവരോട് ദൈവത്തനതിരറ്റ സ്നേഹമാണ്. പ്രശ്നങ്ങൾ അവർക്ക് പ്രതി ബന്ധമാകുമ്പോൾ അവൻ പറയും: 'ഇതുവരെ നിങ്ങൾ എന്നെ നടുവിൽ കാത്തതുകൊണ്ട്, ഇനി ഞാൻ നിങ്ങൾക്ക് മുൻപേ

നടക്കാം.' അവൻ മുന്നിൽ നടക്കുമെങ്കിൽ പിന്നെ കടലുകൾ ആർക്കും ഒരു തടസ്സമാകില്ല. അവൻ പട നയിച്ചാൽ ശത്രുബലം ഒരു ഭീഷണിയുമാകില്ല.

എത്രയെത്ര പ്രശ്നങ്ങളാണ് ഇന്ന് നമ്മെ തളർത്തിക്കളയുന്നത്. മുന്നോട്ട് നീങ്ങാൻ ഒരു മാർഗ്ഗവും കാണാതെ എത്രപേരാണ് ജീവിതം അവസാനിപ്പിക്കുന്നത്! ഒരു ചോദ്യം ഇവിടെ പ്രസക്ത മാകുന്നു. എന്തേ, നമുക്കു മുന്നിൽ ഒരു കടലും പിളരാത്തത്! പുരോഹിതരുടെ ചുമലിൽ പേടകം ഇല്ലാഞ്ഞിട്ടോ? അതോ നമുക്കു മധ്യേ ഇതുവരെ നാം പേടകം സൂക്ഷിക്കാഞ്ഞിട്ടോ ?

ണ്ട



“അവൻ അവരോട് പറഞ്ഞു: നിങ്ങളുടെ ദൈവമായ കർത്താവിന്റെ പേടകത്തിന് മുൻപേ ജോർദ്ദാന്റെ മധ്യത്തിലേക്ക് പോകുവിൻ. അവിടെനിന്ന് ഇസ്രായേൽ ഗോത്രങ്ങളുടെ എണ്ണമനുസരിച്ച് ഓരോരുത്തരും ഓരോ കല്ല് ചുമലിൽ എടുക്കണം. ഇത് നിങ്ങൾക്കൊരു സ്മാരകമായിരിക്കും.” (ജോഷ്വാ. 4:5–6)



# 6

# കല്ലുകൾ കഥ പറയുന്നു



**ജോ**ർദ്ദാൻ നദിയുടെ പിളർപ്പിലൂടെ അത്ഭുതകരമായാണ് ദൈവം ഇസ്രായേലിനെ വഴിനടത്തിയത്. (ജോഷ്വ 3,4 അധ്യായങ്ങൾ). ചിറപോലെ പൊങ്ങിനിന്ന ജലഭിത്തികൾക്കു നടുവിലൂടെ നടന്ന് എല്ലാവരും മറുകരെയെത്തും വരെ വാഗ്ദാനപേടകം ജോർദ്ദാനു മധ്യേതന്നെ നിലകൊണ്ടു. ജോർദ്ദാനേക്കാൾ ആഴവും പരപ്പുമുള്ള കരുണയുടെ ഒരു സാഗരം പേടക

*നന്മയുടെ പുതുനാമ്പായി കിളിർത്ത നാം ഒരിക്കൽ ക്രിസ്തുവിനൊപ്പം പാപത്തിനു മരിച്ചവരാണെന്ന ചിന്ത നിലയ്ക്കാത്ത ഒരരുവിപോലെ നമ്മുടെ മനസ്സിലൂടൊഴുകുക തന്നെ വേണം. തിന്മയുടെ ജോർദ്ദാനിലേയ്ക്ക് വീണ്ടുമൊരു മടക്കയാത്ര നടത്താതിരിക്കാൻ അങ്ങനെയൊരു ചിന്ത നമ്മെ സഹായിക്കും.*

ത്തിനുള്ളിലൊളിച്ചിരിക്കുന്നത് അന്ന് ഇസ്രായേൽ കണ്ടു. തങ്ങൾ രക്ഷപെടുവോളം മരണത്തിന്റെ കടലിടുക്കിൽ കാത്തു നിന്ന ദൈവകരുണയുടെ സാഗരം !

ജോർദ്ദാനിലെ തിരകളുണർത്തിയ മരണഭീതിയിൽനിന്ന് രക്ഷപ്പെട്ട് എല്ലാവരും മറുകരെയണഞ്ഞപ്പോൾ തീരത്തേയ്ക്കു കയറിവന്ന വാഗ്ദാനപേടകം നസ്രായനായ ക്രിസ്തുവിനെ അനുസ്മരിപ്പിക്കുന്നുണ്ട്. എല്ലാവരും രക്ഷപ്പെടാൻ വേണ്ടി മരണത്തിന്റെ താഴ്‌വരയിൽ കാത്തുനിൽക്കുകയും പിന്നീട് എല്ലാം പൂർത്തീകരിച്ചവന്റെ നിർവൃതിയോടെ മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു ജീവന്റെ തീരത്തണയുകയും ചെയ്ത ക്രിസ്തുവിനെ.

നദിയുടെ പിളർപ്പിലൂടെ കാനാനിലെത്തി കാത്തുനിന്ന ഇസ്രായേൽ ജനം വിജയക്കൊടിപുതച്ച് ജോർദ്ദാനിൽ നിന്ന് കയറിവന്ന രക്ഷാപേടകത്തെ കണ്ട് എത്രമാത്രം സന്തോഷിച്ചിരിക്കുമോ, അതുപോലൊരാനന്ദം ഉത്ഥിതനായ ക്രിസ്തുവിനെ ഓർക്കുമ്പോൾ നമുക്കുള്ളിലും തിരതല്ലേണ്ടതാണ്. കാരണം മൃതിയുടെ തിരയിൽനിന്നു നമ്മെ തീരത്തേയ്ക്ക് നയിച്ചത് അവന്റെ മരണോത്ഥാനങ്ങളാണ്.

പേടകത്തിലൂടെ കൈവന്ന രക്ഷയെക്കുറിച്ച് കല്ലുകൾ കൊണ്ട് കഥ ചമയ്ക്കാൻ പറഞ്ഞ ദൈവവും ഇവിടെ നമ്മുടെ ചിന്താവിഷയമാകേണ്ടതാണ്. നദിയുടെ നടുവിൽ പേടകം നിന്ന സ്ഥലത്തുനിന്ന് ഗോത്രപ്രതിനിധികൾ എടുക്കുന്ന കല്ലുകൾ, വാഗ്ദത്ത നാട്ടിലെ അവരുടെ താവളത്തിൽ കുത്തിനിർത്തണം എന്നായിരുന്നു ദൈവകല്പന. ആ കല്ലുകളിലൂടെ പിതാക്കന്മാർ മക്കൾക്ക്

ഒരു വേദപാഠം പകരേണ്ടിയിരുന്നു. കല്ലുകളുടെ അർത്ഥം ചോദിക്കുന്ന മക്കളോട് ദൈവകരുണയെക്കുറിച്ചും, മരണക്കടൽ പിളർന്ന് അവൻ കൈമാറിയ പുതുജീവനെക്കുറിച്ചും പിതാക്കന്മാർ പങ്കുവയ്ക്കണമായിരുന്നു. മക്കൾക്ക് വിശ്വാസപാഠങ്ങൾ പകർന്നു കൊടുക്കാനുള്ള പിതൃധർമ്മത്തിന്റെ ഗൗരവം ഓർമ്മപ്പെടുത്തുന്ന സനാതന സ്മാരകങ്ങളായി ആ കല്ലുകളെ പരിഗണിക്കാം. കുഞ്ഞുങ്ങൾക്ക് വേദപഠനവും വിശ്വാസപരിശീലനവും നല്കാനുള്ള ഉത്തരവാദിത്തം സമർപ്പിതരുടെയും മതാദ്ധ്യാപകരുടെയും അമ്മമാരുടെയും ചുമലിലേല്പിച്ച് മാറിനിൽക്കുന്ന പിതാക്കന്മാർക്ക് അവ നല്ലൊരു ധ്യാനവിഷയമാണ്. വിശ്വാസപരിശീലന ദൗത്യം കൈവെടിയുന്ന പിതാക്കന്മാർ ഭാവിതലമുറയുടെ വിനാശത്തിന് വിത്ത് പാകുകയാണ്. മക്കളെ വേണ്ടവിധം പരിശീലിപ്പിക്കാൻ പരാജയപ്പെട്ട ഏലിയുടെ കുടുംബത്തിന്റെ മേൽ ഭീകരമായ അനർത്ഥങ്ങൾ നിപതിച്ചത് ഒരു ചരിത്രസത്യമാണല്ലോ. ഏലിയുടെമേൽ കുറ്റാരോപണം നടത്തിയ ദൈവം അയാളുടെ ഭാര്യയെ വെറുതെവിട്ടു എന്നത് ശ്രദ്ധേയമാണ്. മക്കൾക്ക് വിശ്വാസപരിശീലനം നല്കുന്ന കാര്യത്തിൽ മറ്റാരേയുംകാൾ പങ്ക് പിതാക്കന്മാർക്ക് ഉണ്ടെന്നതായിരിക്കണം ഇത് നല്കുന്ന സൂചന.

തീരത്തു നാട്ടിയ കല്ലുകൾ കൂടാതെ പന്ത്രണ്ടു കല്ലുകൾ ജോർദ്ദാൻ നദിക്കടിയിലും ജോഷ്വാ കുത്തി നിർത്തിയിട്ടുണ്ടെന്നാണ് വിശുദ്ധഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നത് (ജോഷ്വാ 4:9). ഇസ്രായേലിലെ പന്ത്രണ്ട് ഗോത്രങ്ങളെയാണ് ആ കല്ലുകൾ സൂചിപ്പിക്കുന്നത്. മരണത്തിന്റെ താഴ്വരയിൽ പേടകം നിന്നിടത്ത് സമ്പൂർണ്ണ ഇസ്രായേലിന്റെ പ്രതീകമായി പന്ത്രണ്ടു കല്ലുകൾ ജോഷ്വാ നാട്ടിയത് വെറുതെ ഒരു കൗതുകത്തിനാകില്ല. ഉത്ഥാനത്തിന് മുൻപ് നടക്കേണ്ട മരണത്തെയും സംസ്കാരത്തെയുമായിരിക്കാം അത് ഓർമിപ്പിക്കുന്നത്. കാനാനിലേയ്ക്ക് ഉയിർത്തുകയറിയ ഇസ്രായേൽ ജനം ഒരിക്കൽ വാഗ്ദാനപേടകത്തോടൊപ്പം മരണത്തിലേയ്ക്ക് ചുവടുവച്ചിറങ്ങിയവരാണ് എന്നതിന്റെ പ്രതീകാത്മകമായ ആവിഷ്കാരമായി അതിനെ കണക്കാക്കാം. തന്നോടൊപ്പം മരിക്കുന്നവരെയാണല്ലോ അവൻ തന്നോടൊത്ത് ഉയിർപ്പിക്കുന്നത് (റോമ 6:11; കൊളോ 2:20; 3:1).

നന്മയുടെ പുതുനാമ്പായി കിളിർത്ത നാം ഒരിക്കൽ ക്രിസ്തുവി നൊപ്പം പാപത്തിനു മരിച്ചവരാണെന്ന ചിന്ത നിലയ്ക്കാത്ത ഒര രുവിപോലെ നമ്മുടെ മനസ്സിലൂടൊഴുകുക തന്നെ വേണം. തിന്മയുടെ ജോർദ്ദാനിലേയ്ക്ക് വീണ്ടുമൊരു മടക്കയാത്ര നട ത്താതിരിക്കാൻ അങ്ങനെയൊരു ചിന്ത നമ്മെ സഹായിക്കും.

൭൮

“ഏഴാം പ്രാവശ്യം പുരോഹിതന്മാർ കാഹളം മുഴക്കിയപ്പോൾ ജോഷ്വാ ജനത്തോട് പറഞ്ഞു: അട്ടഹസിക്കുവിൻ. ഈ പട്ടണം കർത്താവ് നിങ്ങൾക്കു നൽകിയിരിക്കുന്നു... കാഹള ധ്വനികേട്ടപ്പോൾ ജനം ആർത്തട്ടഹസിക്കുകയും മതിൽ നിലം പതിക്കുകയും ചെയ്തു. അവർ ഇരച്ചുകയറി പട്ടണം പിടിച്ചെടുത്തു.” (ജോഷ്വാ. 6:16,20)

# 7

# ജറീക്കോയിലെ പൊട്ടിച്ചിരി



**വാ**ഗ്ദാനപേടകം പുറപ്പെടുമ്പോഴെല്ലാം മോശ ഇങ്ങനെ പ്രാർത്ഥിച്ചിരുന്നു: "കർത്താവേ ഉണരുക; അങ്ങയുടെ ശത്രുക്കൾ ചിതറിപ്പോകട്ടെ; അങ്ങയെ ദ്വേഷിക്കുന്നവർ പലായനം ചെയ്യട്ടെ" (സംഖ്യ 10:35) മുന്നിൽനിന്ന് പടനയിക്കുന്ന ദൈവത്തിന്റെ സാന്നിധ്യമായിരുന്നു പേടകത്തിൽ ഇസ്രായേൽ കണ്ടിരുന്നത്. അതുകൊണ്ട് യുദ്ധമുഖത്ത് പേടകം അവർക്കൊരാശ്വാസമായിരുന്നു.

*പാതി ചെയ്യുന്നതും പാതിമനസ്സോടെ ചെയ്യുന്നതും ദൈവസ്വഭാവമല്ല. പൂർണ്ണമനസ്സോടെ നമ്മെ സ്നേഹിക്കുന്നവനെങ്ങനെയാണ് പാതിവഴിയിൽ നമ്മെ ഉപേക്ഷിക്കാനാവുക! ജറീക്കോ കോട്ട തകരുംവരെ അവൻ നമ്മോടു കൂടെയുണ്ടാകും.*

ജോർദ്ദാൻ നദി കടന്ന് കാനാൻ നാട്ടിലെത്തിയ ഇസ്രായേൽ ജനത്തിന് നേരിടാൻ ഒരുപാട് ശത്രുക്കൾ ഉണ്ടായിരുന്നു. പാരാൻ മരുഭൂമിയിലെ കാദെഷ് ബർണായിൽ വച്ച് കാനാൻ ദേശം നിരീക്ഷിക്കാനയയ്ക്കപ്പെട്ട ഗോത്രനേതാക്കന്മാർ തിരിച്ചു വന്ന് സാക്ഷ്യപ്പെടുത്തിയതു പോലെ “അവർ വലിയവരും ഉയരം കൂടിയവരുമായിരുന്നു. അവരുടെ നഗരങ്ങൾ വലിയവയും ആകാശം മുട്ടുന്ന കോട്ടകളാൽ സുരക്ഷിതങ്ങളുമായിരുന്നു” (സംഖ്യ 13:28; നിയ 1:28). പക്ഷേ, ഇസ്രായേലിന്റെ ദൈവം അവരെ ഭയപ്പെടുത്തിയിരുന്നു. ജോർദ്ദാനിലെ ജലം അവിടുന്ന് വറ്റിച്ചു കളഞ്ഞെന്നു കേട്ടപ്പോൾ അവർ ഭയപ്പെട്ട് ചഞ്ചലചിത്തരായി. (ജോഷ്വാ 5:1). ജറീക്കോയിലെ ജനങ്ങൾ പട്ടണവാതിലുകൾ അടച്ച് ഭദ്രമാക്കി അതിലൊളിച്ചിരുന്നു. ആരും പുറത്തുപോകുകയോ അകത്തേയ്ക്ക് വരികയോ ചെയ്തില്ല. പ്രബലമായ കോട്ടയ്ക്കുള്ളിൽ തങ്ങൾ സുരക്ഷിതരാണെന്ന് അവർ കരുതി. പക്ഷേ ജോർദ്ദാൻ പിളർത്തിയ ദൈവത്തിന് കല്ലും കോട്ടയും നിസ്സാരമായിരുന്നു.

ഒരു ഭൂമികുലുക്കം കൊണ്ടോ, പ്രളയജലം കൊണ്ടോ അവിടുത്തേയ്ക്ക് ആ കോട്ട തകർക്കാമായിരുന്നു. പക്ഷേ, പേടകത്തിലൊളിഞ്ഞിരിക്കുന്ന ദൈവശക്തിയെ വെളിപ്പെടുത്താനുള്ള മറ്റൊരവസരമാക്കി അവിടുന്നതിനെമാറ്റി. ഭയന്നു വിറച്ച് കോട്ടയ്ക്കുള്ളിൽ അഭയം തേടിയിരുന്ന ജറീക്കോ നിവാസികളെ കീഴ്പ്പെടുത്താൻ ദൈവം പറഞ്ഞ മാർഗ്ഗം ഇതായിരുന്നു: ദിവസത്തിൽ ഒരിക്കൽ എന്ന കണക്കിന് ആറു ദിവസം അവർ കോട്ടയെ വലം വയ്ക്കണം. വലം വയ്ക്കേണ്ട ക്രമം ഇങ്ങനെ. ആട്ടിൻ കൊമ്പുകൊണ്ടുള്ള കാഹളം മുഴക്കിക്കൊണ്ട് ഏഴു പുരോഹി

തന്മാർ വാഗ്ദാനപേടകത്തിനു മുന്നിൽ. കാഹളം മുഴക്കുന്ന പുരോഹിതന്മാരുടെ മുന്നിലും വാഗ്ദാനപേടകത്തിന്റെ പിന്നിലുമായി ആയുധധാരികളായ യോദ്ധാക്കൾ. ആറു ദിവസം യോദ്ധാക്കൾ മൗനം പാലിക്കണം. ഏഴാം ദിവസം ഏഴു വട്ടം വലം വയ്ക്കുകയും കാഹളം മുഴക്കുകയും ചെയ്യണം. അവസാന വട്ടകാഹളം മുഴങ്ങുമ്പോൾ അവർ ആർത്തട്ടഹസിക്കണം.

ഏഴാംദിവസം പേടകത്തിനുമുന്നിൽ കാഹളം മുഴങ്ങുകയും ജനം ആർത്തട്ടഹസിക്കുകയും ചെയ്തപ്പോൾ കോട്ടമതിൽ നിലംപതിക്കുകയും ജറീക്കോ ഇസ്രായേലിനധീനമാകുകയും ചെയ്തു (ജോഷ്വാ ആറാം അധ്യായം).

യോദ്ധാക്കളുടെ കരുത്തല്ല കോട്ട തകർത്തതെന്ന് കാണിക്കാനാകണം അവിടുന്ന് അവരോട് മൗനം ഭജിക്കാൻ കല്പിച്ചത്. മൗനം ഭജിച്ച് സർവ്വശ്രദ്ധയും പേടകത്തിൽ കേന്ദ്രീകരിച്ചാണ് അവർ നടന്നത്. അതും ഏഴു ദിവസം. ഏഴു ദിവസത്തെ ആധ്യാനം ഇസ്രായേൽ ജനതയ്ക്കൊരു കരുത്തും ജറീക്കോ വാസികൾക്ക് ഭീഷണിയുമായി.

'ഏഴ്' എന്ന സംഖ്യയുടെ പ്രത്യേകതകൂടി നാം പരിഗണിക്കണം. ബൈബിൾ വ്യാഖ്യാതാക്കാൾ അതിനെ പൂർണ്ണതയുടെ സംഖ്യയായി കാണുന്നു. ഏഴു പുരോഹിതന്മാരുടെ അകമ്പടിയോടെ ഏഴു ദിവസം വലം വയ്ക്കുകയും ഏഴാം ദിവസം ഏഴു വട്ടം വലം ചുറ്റുകയും ചെയ്ത പേടകം, ദൈവജനത്തിനുവേണ്ടി എല്ലാം സമഗ്രതയിൽ ചെയ്യുന്ന ദൈവത്തിന്റെ കരുതൽ വെളിപ്പെടുത്തുകയാണ്. പാതി ചെയ്യുന്നതും പാതിമനസ്സോടെ ചെയ്യുന്നതും ദൈവസ്വഭാവമല്ല. പൂർണ്ണമനസ്സോടെ നമ്മെ സ്നേഹിക്കുന്നവനെങ്ങനെയാണ് പാതിവഴിയിൽ നമ്മെ ഉപേക്ഷിക്കാനാവുക! ജറീക്കോ കോട്ട തകരുംവരെ അവൻ നമ്മോടു കൂടെയുണ്ടാകും.

ജറീക്കോ കോട്ടയെ ഒരു ഗതകാലസ്മൃതിയായി മാത്രം നമുക്ക് കരുതാനാവില്ല. പുതിയ പുതിയ ജറീക്കോകോട്ടകൾ ഇന്നും കെട്ടിയുയർത്തപ്പെടുന്നുണ്ട്. പഴയതിനേക്കാൾ പ്രബലമായ കോട്ട

കൾ ! അവയ്ക്കകത്ത് ശത്രുക്കൾ പതിയിരുന്ന് ആക്രമണത്തിന് കോപ്പുകൂട്ടുന്നത് നമ്മിൽ ജാഗ്രത ഉണർത്തണം. ആത്മനാശ മാണ് ശത്രുക്കൾ ലക്ഷ്യമിടുന്നത്. അതുകൊണ്ട് ഭൗതിക ആയുധങ്ങൾകൊണ്ട് ഒരു പ്രതിരോധം സാധ്യമല്ല. വാഗ്ദാന പേടകവും അതിനുള്ളിലെ ക്രിസ്തുവും മാത്രമേ യുദ്ധത്തിനു മതിയാവുകയുള്ളൂ. ധ്യാനപൂർവ്വം പേടകം പേറി ക്രിസ്തുവിനെ പടനായകനാക്കുകയാണു വേണ്ടത്. എല്ലാം പൂർണ്ണതയിൽ ചെയ്യുന്ന ക്രിസ്തു നമ്മിൽ ഉണർന്നെഴുന്നേറ്റാൽ കോട്ടകൾ തകരുകയും ശത്രുക്കൾ ചിതറിക്കപ്പെടുകയും ചെയ്യും.

“ആഖാൻ മറുപടിപറഞ്ഞു: ഇസ്രായേലിന്റെ ദൈവമായ കർത്താവിനെതിരെ ഞാൻ പാപം ചെയ്തിരിക്കുന്നു. കൊള്ളവസ്തുക്കളുടെ കൂടെ ഷീനാറിൽ നിന്നുള്ള അതിവിശി ഷ്ടമായ ഒരു മേലങ്കിയും ഇരുന്നൂറു ഷെക്കൽ വെള്ളിയും അൻപതു ഷെക്കൽ തൂക്കമുള്ള ഒരു സ്വർണ്ണക്കട്ടിയും ഞാൻ കണ്ടു. മോഹം തോന്നി ഞാൻ അവ എടുത്തു.” (ജോഷ്വാ. 7:20) –21)

# 8

# മേലങ്കി വരുത്തിയ വിന



ജറീക്കോപട്ടണം കീഴടക്കിയ ഇസ്രായേലിനോട് അവിടെനിന്ന് ഒന്നും എടുക്കരുതെന്നും എല്ലാം തനിക്ക് ദഹനബലിയായി അർപ്പിക്കണമെന്നും ദൈവം ആവശ്യപ്പെട്ടിരുന്നു. ദൈവത്തിനർപ്പിക്കേണ്ടവ മനുഷ്യൻ കയ്യടക്കുന്നത് പാപമാണ്. യൂദാഗോത്രജനായ കാർമിയുടെ പുത്രൻ ആഖാൻ അങ്ങനെയൊരു പാപം ചെയ്തു. തകർന്നടിഞ്ഞ ജറീക്കോപട്ടണത്തിൽ കിടന്ന, ഷീനാറിൽ (ബാബി

***അനുഗ്രഹം തടയുന്ന ആഖാൻമാർ ആരായി രുന്നാലും അവരുടെ പാപത്തിന് അവർ പരിഹാരം ചെയ്യേണ്ടതുണ്ട്. ആഖാനെപ്പോലെ അവർ പാപത്തിനു മരിക്കുമ്പോൾ സമൂഹം അനുഗ്രഹകൂടാരത്തിലേയ്ക്കു ചുവടുവയ്ക്കും.***

ലോൺ) നിന്നുള്ള ഒരു വിശിഷ്ടമേലങ്കി അവനെ മോഹിപ്പിച്ചു. വാഗ്ദാനപേടകത്തിൽ നിന്നുയർന്ന താക്കീത് വിസ്മരിച്ച് അവൻ അത് സ്വന്തമാക്കി; കൂടെ കുറെ വെള്ളിയും ഒരു സ്വർണ്ണക്കട്ടിയും. ആരും അത് അറിഞ്ഞില്ല. എല്ലാം കൂടാരത്തിനുള്ളിൽ ഒളിപ്പി ച്ചുവച്ച് അവൻ നിഷ്ക്കളങ്കനായി ചമഞ്ഞു.

ഒന്നുമറിയാതെ തുടർയുദ്ധങ്ങളുമായി മുന്നോട്ടുപോകാനുള്ള ഒരുക്കത്തിലായിരുന്നു അപ്പോൾ, ജോഷ്വാ. ആയ് പട്ടണത്തെ ആക്ര മിക്കുകയായിരുന്നു അവന്റെ അടുത്ത ലക്ഷ്യം. തീരെ ചെറിയ പട്ടണമാണെങ്കിലും ജറീക്കോ കഴിഞ്ഞാൽ ഏറ്റവും തന്ത്ര പ്രധാനമായ സ്ഥലമായിരുന്നു അത്. യുദ്ധത്തിനിറങ്ങുന്നതിനു മുൻപ് പേടകത്തിലെ ദൈവസാന്നിധ്യത്തിനു മുന്നിൽ വന്ന് അഭിപ്രായം ആരായുകയാണ് അവൻ ആദ്യം ചെയ്യേണ്ടിയിരുന്നത്. എന്നാൽ അവനത് വിസ്മരിച്ചു. പട്ടണത്തിലേയ്ക്ക് അവൻ അയച്ച രഹസ്യനിരീക്ഷകരുടെ വാക്കുകൾ കേട്ട് അവൻ യുദ്ധ തന്ത്രങ്ങൾ മെനഞ്ഞു. അപ്രതീക്ഷിതമായ കാര്യങ്ങളാണ് യുദ്ധ ക്കളത്തിൽ സംഭവിച്ചത്. നിസ്സാരമായി കീഴടക്കാം എന്ന് അവർ കരുതിയിരുന്ന പട്ടണത്തിൽ അവർക്ക് കനത്ത തിരിച്ചടി നേരിട്ടു.

പരാജയത്തിന്റെ മുമ്പിൽ പരിഭ്രാന്തരായി നിൽക്കുമ്പോഴാണ് പേടകത്തിന്റെ ഓർമ്മ അവരിലേയ്ക്ക് അരിച്ചിറങ്ങിയത്. ജോഷ്വായും ശ്രേഷ്ഠന്മാരും ദിവസം മുഴുവനും വാഗ്ദാനപേട കത്തിനു മുന്നിൽ സാഷ്ടാംഗം വീണ് പ്രാർത്ഥിച്ചു. പരാജയ ത്തിന്റെ കാരണം ദൈവമാണെന്ന മട്ടിലായിരുന്നു ജോഷ്വായുടെ പ്രാർത്ഥന. ജോർദ്ദാനക്കരെ നിന്ന് ഇവിടേയ്ക്ക് ഞങ്ങളെ കൊണ്ടു വന്നത് അമോര്യരുടെ കരങ്ങളിൽ ഏൽപിക്കാനായിരുന്നോ എന്ന

ചോദ്യമായിരുന്നു അവനുണ്ടായിരുന്നത്. സ്വയം വിമർശനം നട ത്താതെ പേടകത്തിനുമുന്നിൽ കമിഴ്ന്നു കിടക്കുന്ന ജോഷ്വാ യോടുള്ള കർത്താവിന്റെ വാക്കുകൾ അതിശക്തമാണ്. അർപ്പണം ചെയ്യേണ്ടവയെ പൂഴ്ത്തിവച്ചിട്ട് കമിഴ്ന്നു കിടക്കുന്നത് എന്തിന് എന്നായിരുന്നു അവിടുത്തെ ചോദ്യം. ഒളിച്ചു വച്ചിരിക്കുന്നവയെ പുറത്തെടുത്ത് നിർമൂലനം ചെയ്യാതെ അനുഗ്രഹവഴികൾ തുറക്ക പ്പെടില്ല എന്ന വെളിപാടുമായാണ് ജോഷ്വാ പ്രാർത്ഥന വിട്ടെ ഴുന്നേറ്റത് (ജോഷ്വാ ഏഴാം അധ്യായം).

നിഷിദ്ധ വസ്തുക്കൾ ഒളിച്ചുവച്ചത് ജോഷ്വാ ആയിരുന്നില്ല എന്നത് ശരിയാണ്. ഇസ്രായേൽ ജനം മുഴുവനും അതിനുത്ത രവാദികളായിരുന്നില്ല എന്നതും വാസ്തവം. ആഖാൻ എന്ന ഒരു വൻമാത്രം ചെയ്ത അപരാധമായിരുന്നു അത്. സമൂഹത്തിലേ യ്ക്ക് അനുഗ്രഹമൊഴുകുന്ന വഴികളടയ്ക്കാൻ ഒരാളുടെ പാപ ത്തിനാകും എന്ന തിരിച്ചറിവാണ് ദൈവം ഇവിടെ നല്കുന്നത്. ഒരുവൻ മൂലം അനുഗ്രഹം നിഷേധിക്കപ്പെടുന്ന എത്രയെത്ര സമൂഹങ്ങളാണ് നമുക്കു ചുറ്റും! കുടുംബനാഥന്റെ കുഴപ്പം കൊണ്ട് കണ്ണീർപുഴയാകുന്ന കുടുംബങ്ങൾ; അമ്മയുടെ ദുർന ടപ്പുകണ്ട് വഴിതെറ്റിനീങ്ങുന്ന മക്കൾ; മക്കളുടെ സ്വഭാവദൂഷ്യം കൊണ്ട് കണ്ണീരു കുടിക്കുന്ന മാതാപിതാക്കൾ; അധ്യാപകരുടെ അലസത കൊണ്ട് അറിവു നിഷേധിക്കപ്പെടുന്ന വിദ്യാർത്ഥികൾ; പുരോഹിതരുടെ ന്യൂനതകൊണ്ട് അനുഗ്രഹം നഷ്ടപ്പെടുന്ന ദൈവജനം; നേതാക്കളുടെ അഴിമതികൊണ്ട് നീതി നിഷേധിക്ക പ്പെടുന്ന ജനങ്ങൾ. അനുഗ്രഹം തടയുന്ന ആഖാൻമാർ ആരായി രുന്നാലും അവരുടെ പാപത്തിന് അവർ പരിഹാരം ചെയ്യേണ്ട തുണ്ട്. ആഖാനെപ്പോലെ അവർ പാപത്തിനു മരിക്കുമ്പോൾ സമൂഹം അനുഗ്രഹകൂടാരത്തിലേയ്ക്കു ചുവടുവയ്ക്കും. ക്രിസ് തുവിൽ മരിച്ച് പുതിയവനായപ്പോൾ സക്കേവൂസിന്റെ ഭവനത്തിൽ സ്വർഗ്ഗം വിടർന്നതും, ആഖാന്റെ മരണശേഷം ഇസ്രായേൽ ക്കാർക്ക് ആയ്പട്ടണം സ്വന്തമായതുമെല്ലാം വെളിപ്പെടുത്തുന്ന സത്യം അതാണ്.

മറച്ചു വയ്ക്കാൻ നോക്കിയിട്ടും മറനീക്കി പുറത്തുവന്ന പാപ മാണ് ആഖാന്റേത്. ആരുമറിയാതെ താൻ ചെയ്ത കാര്യങ്ങൾ

വെളിച്ചത്തു വരില്ലെന്ന് അവൻ വിചാരിച്ചു. വാഗ്ദാനപേടക ത്തിലെ തിളങ്ങുന്ന ദൈവദൃഷ്ടിയിൽനിന്ന് രാത്രിയുടെ ഇരുട്ട് അവനെ മറയ്ക്കുമെന്ന് അവൻ കരുതി. പക്ഷേ, കാഴ്ച നല്കിയ ദൈവത്തിന് അന്ധനായിരിക്കാനാവുമോ? വെളിച്ചമായ ദൈവ ത്തിന്, ആഖാൻ മറയായി കണ്ട ഇരുളുപോലും വെളിച്ചം തന്നെ യല്ലേ! (സങ്കീ. 139:12)

വാഗ്ദാനപേടകത്തിൽ നിറഞ്ഞുനിന്ന ദൈവസാന്നിധ്യം പേടകം നഷ്ടപ്പെട്ടതോടെ അസ്തമിച്ചുപോയിട്ടില്ല. ക്രിസ്തുവായി ആ സാന്നിധ്യം നമുക്കകത്തും പുറത്തും നിറഞ്ഞുനിൽക്കു ന്നുണ്ട്. അവന്റെ വെളിച്ചത്തിൽനിന്ന് നമുക്ക് എവിടെയും ഓടി യൊളിക്കാനാവില്ല. ചെയ്തുകൂട്ടിയ അപരാധങ്ങളൊന്നും അവൻ അറിയാതെ പോയിട്ടില്ല. ഏറ്റുപറഞ്ഞുപേക്ഷിക്കുന്നതാണ് വിവേകം. “തെറ്റുകൾ മറച്ചുവയ്ക്കുന്നവന് ഐശ്വര്യമുണ്ടാവു കയില്ല; അവ ഏറ്റു പറഞ്ഞ് പരിത്യജിക്കുന്നവന് കരുണ ലഭിക്കും” (സുഭാ 28:13)

ചില ഭിക്ഷാടകർ ആളുകളെക്കാണുമ്പോൾ വസ്ത്രങ്ങൾ നീക്കി അവരുടെ അഴുകിയ വ്രണങ്ങളും മുറിപ്പാടുകളും കാണി ച്ചുകൊടുക്കുന്നതു കാണാറുണ്ട്. കരുണതോന്നി അവർ കൂടുതൽ എന്തെങ്കിലും കൊടുക്കുമെന്ന് പ്രതീക്ഷിച്ചാണത്. ആത്മീയ ജീവിതത്തിൽ നമുക്ക് പ്രയോഗിക്കാവുന്ന ഒരു പാഠം അതിലുണ്ട്. ഇതുവരെ മറച്ചു പിടിച്ച മുറിപ്പാടുകളും, പാപം തീർത്ത വ്രണ ങ്ങളുമെല്ലാം ദൈവതിരുമുമ്പിൽ തുറന്നുവച്ച് യാചിക്കുന്നത് നല്ലതാണ്. സ്വർഗ്ഗത്തിന്റെ കരുണ നമ്മിലേയ്ക്കൊഴുകാൻ ഇതിൽ പരം ശ്രേഷ്ഠമായൊരു മാർഗ്ഗം ഇല്ല. ദാസന്മാരുടെ കണ്ണുകൾ യജമാനന്റെ കൈയിലേക്കെന്നതുപോലെ, ദാസിയുടെ കണ്ണുകൾ സ്വാമിനിയുടെ കൈയിലേക്കെന്നതുപോലെ നമ്മുടെ ദൈവമായ കർത്താവിന് നമ്മുടെ മേൽ കരുണതോന്നുവോളം നമ്മുടെ കണ്ണുകൾ അവിടുത്തെ പക്കലേക്കുയർത്തിപ്പിടിച്ച് അവിടുത്തെ കരുണയ്ക്കായി നാം പ്രാർത്ഥിക്കണം (സങ്കീ.123:1-2)

ജ്ജ്വ

"ഏലിയുടെ പുത്രന്മാർ ദുർമാർഗികളും കർത്താവിനെ ബഹുമാനിക്കാത്തവരുമായിരുന്നു... ആരെങ്കിലും ബലിയർപ്പിച്ച മാംസം പാകം ചെയ്യുമ്പോൾ പുരോഹിതന്റെ ഭൃത്യൻ പാത്രത്തിൽ മുപ്പല്ലികൊണ്ട് കുത്തി അതിൽ കിട്ടുന്നതുമുഴുവൻ പുരോഹിതനുവേണ്ടി എടുത്തിരുന്നു" (1സാമു. 2:12,14).

# 9

# മുഷ്ടിയിൽ കുരുങ്ങിയ ബലിവസ്തുക്കൾ



**ജോ**ഷ്വായുടെ നേതൃത്വത്തിൽ കാനാൻ ദേശം കയ്യടക്കിയ ഇസ്രായേൽജനം ഒന്നുചേർന്ന് ഷീലോയിൽ ഒരു സമാഗമകൂടാരം സ്ഥാപിക്കുകയും വാഗ്ദാനപേടകം അതിൽ പ്രതിഷ്ഠിക്കുകയും ചെയ്തു (ജോഷ്വാ 18:1). ജറുസലെമിന് കിഴക്കും ബഥേലിന് 16 കി.മീ. വടക്കുമായി സ്ഥിതിചെയ്തിരുന്ന ഒരു പട്ടണമാണ് ഷീലോ. സമാഗമകൂടാരവും വാഗ്ദാനപേടകവും

***ദിവ്യസന്നിധിയിൽ ചേർന്നിരിക്കുമ്പോൾ ഉള്ളിൽ ഒരു കനലെരിയുന്നില്ലെങ്കിൽ സൂക്ഷിക്കണം. അമിതപരിചയത്തിന്റെ മരവിപ്പ് ഒരു പക്ഷേ, നമ്മളിലേക്കരിച്ചിറങ്ങുന്നുണ്ടാകാം. ആ മരവിപ്പ് ഒരു മൃതിയിലവസാനിക്കാതിരിക്കാൻ ജാഗ്രതവേണമെന്ന് ഫിനെഹാസ്, ഹോഫ്നിമാർ ഓർമ്മിപ്പിക്കുന്നു.***

ഷീലോയിൽ സ്ഥാപിക്കപ്പെട്ടതോടെ അത് ഇസ്രായേലിന്റെ സുപ്രധാന മതകേന്ദ്രമായി മാറി. ന്യായാധിപന്മാരുടെ കാലത്ത് വാഗ്ദാനപേടകം ബഥേലിൽ സ്ഥാപിച്ചിരുന്നതായി (ന്യായ 20:26-27) സൂചനകളുണ്ടെങ്കിലും, അത് താൽക്കാലികമായ ഒരു മാറ്റമായിരുന്നിരിക്കാം എന്നാണ് പണ്ഡിതമതം. ദൈവത്തിന്റെ ആലയം ദീർഘകാലം ഷീലോയിൽ തന്നെ ആയിരുന്നുവെന്നാണ് പൊതുവേ കണക്കാക്കപ്പെടുന്നത് (ന്യായ 21:19).

വർഷം തോറും ഇസ്രായേൽജനം ബലിയർപ്പണത്തിനും പ്രാർത്ഥനയ്ക്കുമായി ഷീലോയിൽ എത്തുമായിരുന്നു. സാമുവേൽ പ്രവാചകന്റെ മാതാപിതാക്കന്മാരായ എൽക്കാനയും ഹന്നയും പതിവായി അവിടെ ബലിയർപ്പണത്തിനു പോയിരുന്നുവെന്ന് സാമുവേലിന്റെ പുസ്തകത്തിൽ നാം വായിക്കുന്നുണ്ട് (1 സാമു. 1,3). ഏലിയുടെ പുത്രന്മാരായ ഹോഫ്നിയും ഫിനെഹാസുമായിരുന്നു ആ സമയത്ത് അവിടത്തെ പുരോഹിതർ. വാഗ്ദാനപേടകം സ്ഥിതിചെയ്യുന്ന ദേവാലയത്തിൽവന്ന് വന്ധ്യയായ ഹന്ന കണ്ണീരോടെ പ്രാർത്ഥിച്ചിരുന്നത് ഒരു കുഞ്ഞിനുവേണ്ടിയായിരുന്നു. അവളുടെ കരച്ചിലിനുത്തരമായി ദൈവം കനിഞ്ഞു നല്കിയ പുത്രനാണ് സാമുവേൽ.

തന്റെ പ്രാർത്ഥന കേട്ടനുഗ്രഹിച്ച ദൈവത്തിന് കൃതജ്ഞതയായി അവൾ കുഞ്ഞു സാമുവേലിനെ കർത്താവിനർപ്പിക്കാൻ ആഗ്രഹിച്ചു. എന്നാൽ മുലകുടി കഴിയുംവരെ കാത്തുനില്ക്കാൻ എല്ക്കാന പറഞ്ഞു. അങ്ങനെ, കുഞ്ഞിന്റെ മുലകുടി മാറിയപ്പോൾ ഹന്ന അവനെ ദേവാലയത്തിൽ സമർപ്പിച്ചു. പിന്നീട് അവൻ വളർന്നത് പുരോഹിതനായ ഏലിയുടെ കൂടെയായിരുന്നു. രാത്രി

കിടന്നുറങ്ങിയത് വാഗ്ദാനപേടകത്തിനരികിലും! വാഗ്ദാനപേട കത്തെ വിട്ടുപിരിയാതെ വളർന്ന സാമുവേൽ ഒടുവിൽ ഒരു വാഗ്ദാനപേടകമായി മാറി. കർത്താവ് അവനെ വിട്ടുപിരിയാതെ ചേർന്നു നിന്നു. അവന്റെ വാക്കുകൾ ആളുകൾ ആദരിക്കാൻ തുടങ്ങി (1 സാമു 4:1).

ഏലിയുടെ പുത്രന്മാരായ ഹോഫ്നിയും ഫിനെഹാസുമാകട്ടെ തികഞ്ഞ ദുർമാർഗ്ഗികളും ദൈവത്തെ ബഹുമാനിക്കാത്തവരു മായിരുന്നു. വിശുദ്ധസ്ഥലത്തായിരുന്നു അവരുടെ ശുശ്രൂഷ; വിശുദ്ധ വസ്തുക്കളായിരുന്നു അവർ കൈകാര്യം ചെയ്തിരുന്നത്; പക്ഷേ അവരുടെ ജീവിതം മുഴുവൻ മ്ലേച്ഛകരമായിരുന്നു! അർപ്പണ വസ്തുക്കൾ അവർ അപഹരിക്കുകയും ദേവാലയമുറ്റത്ത് വ്യഭി ചരിക്കുകയും ചെയ്തു. അതിനാൽ കൊടിയ ദുരന്തത്തിന്റെ വാൾ അവരെ ഛേദിച്ചുകളഞ്ഞു.

ഒരേ ആലയത്തിൽ കാണുന്ന രണ്ടുതരം ആളുകൾ ഇവിടെ ധ്യാനവിഷയമാണ്. വിശുദ്ധ പേടകത്തിരികിൽ ആദരവോടെയി രുന്ന് പ്രവാചകനായി മാറിയ സാമുവേലും, വിശുദ്ധ ബലികളെ അനാദരിച്ച് വിനാശമേറ്റുവാങ്ങിയ ഹോഫ്നിയും ഫിനെഹാസും. അടുപ്പം ചിലരിൽ വെറുപ്പുളവാക്കുന്നുവെന്നും മറ്റു ചിലരിൽ അത് പ്രണയം വളർത്തുന്നുവെന്നും (Familiarity breeds contempt and familiarity breeds love) പറയുന്നത് എത്ര വാസ്തവമാണ്! വാഗ്ദാനപേടകത്തിനരികെയിരുന്നിരുന്ന് അതിനെ പ്രണയിച്ച് പ്രണയിച്ച് ഒരുവൻ പുണ്യപ്പെട്ടു; മറ്റു രണ്ടുപേരാകട്ടെ, ചിരപരി ചയം കൊണ്ടുണ്ടായ അവജ്ഞയുടെ വിഷം തീണ്ടി കാലം തികയാതെ മരിച്ചു. ദിവ്യസന്നിധിയിൽ ചേർന്നിരിക്കുമ്പോൾ ഉള്ളിൽ ഒരു കനലെരിയുന്നില്ലെങ്കിൽ സൂക്ഷിക്കണം. അമിതപരി ചയത്തിന്റെ മരവിപ്പ് ഒരു പക്ഷേ, നമ്മളിലേക്കരിച്ചിറങ്ങുന്നു ണ്ടാകാം. ആ മരവിപ്പ് ഒരു മൃതിയിലവസാനിക്കാതിരിക്കാൻ ജാഗ്രതവേണമെന്ന് ഫിനെഹാസ്, ഹോഫ്നിമാർ ഓർമ്മിപ്പി ക്കുന്നു.

അർച്ചന ചെയ്യേണ്ട ബലിമൃഗത്തിന്റെ മാംസം മുപ്പല്ലികൊണ്ട് കുത്തി സ്വന്തമാക്കിയിരുന്നത്രേ, ഫിനെഹാസും ഹോഫ്നിയും

(1 സാമു. 2:14). ദൈവത്തിന് സ്വന്തമായത് സ്വാർത്ഥ സുഖത്തി നായി കവർന്നെടുക്കുന്നത് വല്ലാത്ത അപകടം ക്ഷണിച്ചു വരുത്തും. തനിക്കു സ്വന്തമെന്ന് ന്യായമായും കരുതാമായിരു ന്നവ പോലും ദൈവസന്നിധിയിൽ സമർപ്പിച്ച സാമുവേലിന്റെ മാർഗ്ഗമാണ് നമുക്ക് സ്വീകരിക്കാവുന്നത്. നിന്റെ ശരീരം പോലും നിന്റേതല്ലെന്നും അത് ദൈവത്തിന്റെ ആലയമാണെന്നുമാണ് വചനം പറയുന്നത്. എങ്കിൽ പിന്നെ, കാമപൂർത്തിക്കായി ശരീരം ഉപയോഗിക്കുന്നതും ബലിമൃഗത്തെ മുപ്പല്ലികൊണ്ട് സ്വന്തമാക്കുന്നതും തമ്മിൽ എന്തന്തരമാണുള്ളത്! ദൈവത്തി നർഹതപ്പെട്ടത് സ്വന്തമാക്കുകയല്ലേ രണ്ടിടത്തും. സമാഗമകൂടാ രത്തിലെ ജോലിക്കാരികളോടൊത്ത് ശയിച്ചിരുന്ന ഫിനെഹാസും ഹോഫ്നിയും ദേവാലയത്തികത്തു വച്ചും പുറത്തുവച്ചും ഒരേ പാപം ഇരുരീതികളിൽ ചെയ്തിരുന്നുവെന്നേ പറയാനാകൂ. ദേവാലയത്തെ പവിത്രമായി കാണാത്തവർക്ക്, ശരീരത്തെ പവി ത്രമായി കാണാൻ സാധിക്കുന്നതെങ്ങനെ? ദേവാലയത്തിനകത്ത് ചെയ്യാൻ മടിക്കാത്തത്, പിന്നെ ശരീരമെന്ന ദേവാലയത്തിലും അവർ ചെയ്യുകയില്ലേ!

ജൗ

“സാമുവൽ ദഹനബലി അർപ്പിച്ചുകൊണ്ടിരിക്കവേ ഫിലിസ്ത്യർ ഇസ്രായേല്യരെ ആക്രമിക്കാൻ അടുത്തുകൊണ്ടിരുന്നു. കർത്താവ് ഭയങ്കരമായ ഒരിടിനാദം മുഴക്കി ഫിലിസ്ത്യരെ സംഭ്രാന്തരാക്കി. അവർ പലായനം ചെയ്തു... അനന്തരം സാമുവൽ മിസ്പായിക്കും ജഷാനായ്ക്കും മധ്യേ ഒരു കല്ല് സ്ഥാപിച്ചു. ഇതുവരെ കർത്താവ് നമ്മെ സഹായിച്ചു എന്ന് പറഞ്ഞ് ആ സ്ഥലത്തിന് എബ്നേസർ എന്നു പേരിട്ടു.” (1സാമു. 7:10,12)

# 10

# എബ്നേസറിൽ ജയഭേരിയുയരുന്നു



**വാ**ഗ്ദാനപേടകം ഷീലോയിലെ ദേവാലയത്തിൽ ഇരിക്കുന്ന കാലത്താണ് ഇസ്രായേല്യർ ഫിലിസ്ത്യഭീഷണിയെ നേരിടുന്നത്. ഏജിയൻ ദേശത്തുനിന്ന്, പ്രത്യേകിച്ച് ക്രേത്തേ (കഫ്ത്തോർ)യിൽ നിന്നുവന്ന് പലസ്തീനായുടെ തെക്കൻ തീരപ്രദേശത്ത് കുടിയേറിപ്പാർത്തവരായിരുന്നു ഫിലിസ്ത്യർ (ആമോസ് 9:7). അബ്രാഹത്തിന്റെ കാലം മുതൽതന്നെ കാനാൻ നാട്ടിൽ ഉണ്ടായിരുന്ന അവർ (ഉത്പ 21:32–34) നൂറ്റാ

***ഹൃദയത്തെ വിമലീകരിച്ച് ഉള്ളൊരു വാഗ്ദാന പേടകമാക്കിയാൽ പരാജയപ്പെട്ടിടത്തുതന്നെ നാം വിജയം വരിക്കും; തകർന്നിടത്തുതന്നെ പുനർനിർമ്മിക്കപ്പെടും; മരിച്ചിടത്തു തന്നെ ഉയിർപ്പിക്കപ്പെടും. ജയം തേടി കാതങ്ങൾ താണ്ടേണ്ടതില്ല. ജയം തരുന്നവനെ കൂടെ നിർത്തിയാൽ മതി.***

ണ്ടുകൾ പിന്നിട്ടപ്പോൾ അതിപ്രബലമായ ഒരു രാഷ്ട്രീയ ശക്തിയായി മാറി. ആയുധനിർമ്മാണത്തിൽ ആദ്യമായി ഇരുമ്പ് ഉപയോഗിച്ചു തുടങ്ങിയത് അവരാണ്. ഗ്രീക്കു യുദ്ധസാമഗ്രികളായ തൊപ്പി (Helmet) പരിച (Shield) പടച്ചട്ട, വാൾ, കുന്തം എന്നിവ ധരിച്ചാണ് അവർ പോർമുഖത്തെത്തിയിരുന്നത്.

സാമുവേലിന്റെ കാലത്ത് എബ്നേസറിൽ വച്ച് ഇസ്രായേൽ ഫിലിസ്ത്യരുമായി ഏറ്റുമുട്ടിയതും ദാരുണമായി പരാജയപ്പെട്ടതും വിശുദ്ധഗ്രന്ഥം വിവരിക്കുന്നു (1 സാമു, 4,5 അധ്യായങ്ങൾ) ആദ്യ യുദ്ധത്തിൽ നാലായിരത്തോളം ഇസ്രായേൽക്കാരാണ് വധിക്കപ്പെട്ടത്. ശേഷിച്ചവർ പാളയത്തിൽ തിരിച്ചെത്തിയപ്പോൾ ഇസ്രായേലിലെ ശ്രേഷ്ഠന്മാർ പറഞ്ഞു: "നമുക്ക് ഷീലോയിൽനിന്ന് കർത്താവിന്റെ ഉടമ്പടിയുടെ പേടകം കൊണ്ടുവരാം. അവിടുന്ന് നമ്മുടെ മധ്യേവന്ന് ശത്രുക്കളിൽനിന്ന് നമ്മെ രക്ഷിക്കും." (1 സാമു 4:3). അങ്ങനെ അവർ ഷീലോയിലേയ്ക്ക് ആളയച്ച് വാഗ്ദാന പേടകം പാളയത്തിലേയ്ക്ക് കൊണ്ടുവന്നു. കൂടെ പുരോഹിതരായ ഹോഫ്നിയും ഫിനെഹാസുമുണ്ടായിരുന്നു. പക്ഷേ, പേടകം കൂടെയുണ്ടായിരുന്നിട്ടും അവർ രണ്ടാംവട്ടവും പരാജയപ്പെട്ടു. മുപ്പതിനായിരം പടയാളികൾ നിലം പതിച്ചു.വാഗ്ദാനപേടകം ഫിലിസ്ത്യർ കൈവശപ്പെടുത്തി. പുരോഹിതരായ ഹോഫ്നിയും ഫിനെഹാസും വധിക്കപ്പെട്ടു.

പേടകം കൂടെയുള്ളതുകൊണ്ട് ആരും രക്ഷപ്പെടണമെന്നില്ല, പേടകം ഉള്ളിൽ പേറുന്നവരും സ്വയം പേടകമാകുന്നവരുമാണ് രക്ഷപ്പെടുന്നതെന്ന സന്ദേശം ഒരു വെളിപാടുപോലെ ഇവിടെ തെളിയുന്നുണ്ട്. ജനത്തിന്റെ പരാജയത്തിനു കാരണം വാഗ്ദാന പേടകം മധ്യേ ഇല്ലാഞ്ഞതാണെന്നായിരുന്നു ശ്രേഷ്ഠന്മാർ കണ്ടെ

ത്തിയത്. പക്ഷേ, യഥാർത്ഥ കാരണം പുറത്ത് പേടകം ഇല്ലാഞ്ഞതല്ല, അകത്തെപ്പേടകം നഷ്ടപ്പെട്ടതാണ് എന്നതായിരുന്നു സത്യം. അതു കാണാനുള്ള കാഴ്ച ശ്രേഷ്ഠന്മാർക്കില്ലാതെ പോയി.

പല സെമിനാറുകൾക്കും ചർച്ചകൾക്കുമൊടുവിൽ നമ്മുടെ പാളിച്ചകൾക്ക് നാം കണ്ടെത്തുന്ന കാരണങ്ങൾ പലതും തെറ്റായിപ്പോകാറുണ്ട്. യഥാർത്ഥ കാരണത്തെ വിട്ടുകളഞ്ഞ്, അർത്ഥമില്ലാത്ത യുക്തികൾകൊണ്ട് എത്രയെത്ര അബദ്ധങ്ങളിലാണ് നാം ചെന്നു ചേരുന്നത് ! ഉള്ളിലെ ദൈവസാന്നിധ്യം വിസ്മരിക്കുന്നതും പിന്നെ, ദൈവമില്ലെന്നതുപോലെ ജീവിക്കുന്നതുമല്ലേ യഥാർത്ഥത്തിൽ നമ്മുടെ പരാജയങ്ങളുടെയെല്ലാം ശരിയായ കാരണം.

ഇസ്രായേൽ ജനം തങ്ങളുടെ പരാജയത്തിന്റെ യഥാർത്ഥ കാരണം കണ്ടെത്താൻ ഇരുപതു വർഷങ്ങളെടുത്തു. ആ ഇരുപതു വർഷങ്ങളത്രയും അവർ ഫിലിസ്ത്യരുടെ ഭീഷണിയുടെ നിഴലിൽ അടിമകളെപ്പോലെ കഴിഞ്ഞു. ഊണിലും ഉറക്കത്തിലും പേടകത്തെ പിരിയാതെ ജീവിച്ച സാമുവേലാണ് പിന്നീട് പരാജയത്തിന്റെ യഥാർത്ഥ കാരണം കണ്ടെത്തിയത്. അവൻ പറഞ്ഞു, 'ഫിലിസ്ത്യരുടെ കരങ്ങളിൽ നിന്ന് ദൈവം ഇസ്രായേലിനെ രക്ഷിക്കും. പക്ഷേ, അവർ തങ്ങളെ പൂർണ്ണമായി ദൈവത്തിന് സമർപ്പിച്ച് അവിടത്തെ മാത്രം ആരാധിക്കണം. അന്യദേവന്മാരെയും അസ്താർത്തെ ദേവതകളെയും ബഹിഷ്ക്കരിക്കണം' (1 സാമു 7,3).

ആദരണീയനായ സാമുവേലിന്റെ വാക്കുകേട്ട് ഇസ്രായേൽ ജനം ഒരു വിഗ്രഹഭഞ്ജനം നടത്തി തങ്ങളെത്തന്നെ ശുദ്ധീകരിച്ചു. അവർ ഒന്നടങ്കം മിസ്പായിൽ ഒരുമിച്ചുകൂടി ഉപവസിച്ചു. ആസമയത്ത് ഫിലിസ്ത്യർ തങ്ങൾക്കെതിരെ ഒരു സായുധയുദ്ധത്തിന് പടയൊരുക്കുന്നതായി ഇസ്രായേൽ അറിഞ്ഞു. ഭയംപൂണ്ട ഇസ്രായേൽക്കാരുടെ കരച്ചിൽകേട്ട് സാമുവേൽ ഒരാട്ടിൻ കുട്ടിയെ ദഹനബലിയായർപ്പിച്ച് ഇസ്രായേലിനുവേണ്ടി പ്രാർത്ഥിച്ചു. അത്ഭുതം വിരിയിച്ച ഒരു പ്രാർത്ഥനയായിരുന്നു അത്. കർത്താവ് ആകാശത്തുനിന്ന് ഭയങ്കരമായ ഒരിടിനാദം മുഴക്കി ഫിലിസ്ത്യരെ സംഭ്രാന്തരാക്കി. അവർ പലായനം ചെയ്യുകയും, ഇസ്രായേൽ ജനം പിന്നാലെ ചെന്ന് അവരെ വധിക്കുകയും ചെയ്തു. ശത്രു

ക്കളുടെ ആയുധങ്ങളുടെ കരുത്തും തിളക്കവും നമ്മെ ചിലപ്പോഴെങ്കിലും സംഭീതരാക്കാറുണ്ട്. അവർക്കെതിരെ പോരാടാൻ നമുക്കൊന്നുമില്ലല്ലോ എന്ന ചിന്തയും നമ്മെ തളർത്താറുണ്ട്. സൈന്യബലത്താലോ കരബലത്താലോ അല്ല, ആത്മാവിനാലാണ് നാം വിജയം വരിക്കുന്നത് എന്നത് ഉള്ളിൽ ഉറയ്ക്കേണ്ട പാഠമാണ് (സംഖ്യ 4:6). വിപുലമായ സൈന്യത്തെ വിന്യസിപ്പിക്കാൻ നമുക്ക് ശക്തി ഉണ്ടാകണമെന്നില്ല; വീറോടെ പൊരുതി നീങ്ങാൻ ബലമുള്ള ആയുധങ്ങളും കാണണമെന്നില്ല. പക്ഷേ, എല്ലാറ്റിനും മതിയായവന്റെ പക്കലേയ്ക്കുയരുന്ന കരങ്ങളുണ്ടെങ്കിൽ ശത്രുക്കൾ നിഷ്പ്രഭരാകുമെന്നുറപ്പ്. തിന്മയുടെ ശക്തികൾ നമ്മെ കീഴ്പ്പെടുത്താതിരിക്കാൻ നമുക്കജ്ഞാതമായ ആയുധങ്ങൾ, അജ്ഞാതമായ ഇടങ്ങളിൽനിന്ന് അവൻ ഇറക്കിത്തരും, ആകാശത്തുനിന്ന് ഇടിനാദം മുഴക്കി ഫിലിസ്ത്യരെ തകർത്തതുപോലെ.

ഫിലിസ്ത്യർ തോല്പിക്കപ്പെട്ടിടത്ത് സാമുവേൽ ഒരു കല്ലു സ്ഥാപിച്ചുവെന്നും ആ സ്ഥലത്തിന് എബ്നേസർ (സഹായശില) എന്നു പേരിട്ടുവെന്നുമുള്ള വിശുദ്ധഗ്രന്ഥപരാമർശം നമ്മുടെ ചിന്തയെ തൊടുന്നതാണ് (1 സാമു 7:12). ഇരുപത് വർഷങ്ങൾക്കു മുൻപ് ഇസ്രായേൽ ഫിലിസ്ത്യരോട് പരാജയപ്പെട്ടതും എബ്നേസറിൽ വെച്ചു തന്നെയായിരുന്നുവെന്നത് ഇതിനോട് ചേർത്തു വായിക്കണം (1സാമു 4:1). ഒരിക്കൽ പരാജയപ്പെട്ടിടത്തുവച്ചുതന്നെ ദൈവം ഇസ്രായേലിനെ വിജയകിരീടം അണിയിച്ചു. പരാജയങ്ങളും തകർച്ചകളും ചില പ്രദേശങ്ങളുടെ കുഴപ്പം കൊണ്ടുണ്ടാകുന്നതാണെന്ന് തെറ്റിദ്ധരിച്ച് ചിലർ നാടുവിടാറുണ്ട്. ചിലർ വീടുകളുടെ സ്ഥാനദോഷമാണ് പ്രശ്നകാരണം എന്നു കരുതി അവ പൊളിച്ചു പണിയാറുണ്ട്. പരാജയകാരണം അകത്താണെന്നും, പൊളിച്ചുകെട്ടേണ്ടത് ഹൃദമാണെന്നുമുള്ള തിരിച്ചറിവാണ് വിജയത്തിനാധാരം. ഹൃദയത്തെ വിമലീകരിച്ച് ഉള്ളൊരു വാഗ്ദാനപേടകമാക്കിയാൽ പരാജയപ്പെട്ടിടത്തുതന്നെ നാം വിജയം വരിക്കും; തകർന്നിടത്തുതന്നെ പുനർനിർമ്മിക്കപ്പെടും; മരിച്ചിടത്തു തന്നെ ഉയിർപ്പിക്കപ്പെടും. ജയം തേടി കാതങ്ങൾ താണ്ടേണ്ടതില്ല. ജയം തരുന്നവനെ കൂടെ നിർത്തിയാൽ മതി.

ഌഌ



“ബത്ഷെമെഷിലെ ആളുകൾ പറഞ്ഞു: കർത്താവിന്റെ സന്നിധിയിൽ, പരിശുദ്ധനായ ദൈവത്തിന്റെ സന്നിധിയിൽ, നിൽക്കാൻ ആർക്കു കഴിയും? നമ്മുടെ അടുത്തുനിന്ന് അവിടുത്തെ എങ്ങോട്ട് അയയ്ക്കും? അവർ ദൂതന്മാരെ കിരിയാത്ത്‌യയാറിമിലെ ജനങ്ങളുടെ അടുത്തയച്ചു പറഞ്ഞു: കർത്താവിന്റെ പേടകം ഫിലിസ്ത്യർ തിരിച്ചയച്ചിരിക്കുന്നു. നിങ്ങൾ വന്ന് ഏറ്റെടുത്തുകൊള്ളുവിൻ.” (1സാമു. 6:20-21)



# 11

# ദാഗോനെ കൈവെടിയാത്തവർ



**എ**ബ്നേസറിൽവച്ച് ഫിലിസ്ത്യസൈന്യവുമായുണ്ടായ രണ്ടാമത്തെ ഏറ്റുമുട്ടലിൽ പരാജയപ്പെട്ട ഇസ്രായേലിന് കനത്ത നഷ്ടങ്ങളാണുണ്ടായത്. തങ്ങളുടെ ശക്തി സ്രോതസ്സായിരുന്ന വാഗ്ദാനപേടകം അവർക്ക് നഷ്ടമായി. പിടിച്ചെടുത്ത പേടകം ഫിലിസ്ത്യർ അഷ്ദോദിലേയ്ക്ക് കൊണ്ടുപോകുകയും വിജയസ്മാരകമായി ദാഗോന്റെ ക്ഷേത്രത്തിൽ പ്ര

തിഷ്ഠിക്കുകയും ചെയ്തു. ബാൽദേവന്റെ പിതാവെന്ന് ഫിലി സ്ത്യർ വിശ്വസിച്ചിരുന്ന ദാഗോൻ, ഫലഭൂയിഷ്ഠതയുടെ (Fertility) ദേവനായിരുന്നു. അർദ്ധമത്സ്യവും അർദ്ധനരനുമായിട്ടായിരുന്നു ദാഗോനെ ചിത്രീകരിച്ചിരുന്നത്. ദാഗോന്റെ ക്ഷേത്രത്തിൽ പേടകം പ്രതിഷ്ഠിച്ചതിന്റെ പിറ്റെ ദിവസം ദാഗോന്റെ വിഗ്രഹം പേടക ത്തിനു മുന്നിൽ മറിഞ്ഞു വീണു. അതിനെയെടുത്ത് യഥാസ്ഥാന ത്തുവച്ചുവെങ്കിലും പിറ്റേന്ന് വീണ്ടും തലയും, കൈകളും അറ്റ് ഉടൽ മാത്രമായി അത് പേടകത്തിനു മുൻപിൽ മറിഞ്ഞു കിടന്നു.

ദാഗോനല്ല കർത്താവാണ് യഥാർത്ഥ ദൈവമെന്നും കർത്താവ് ഒരിക്കലും പരാജിതനല്ലെന്നുമുള്ള വെളിപ്പെടുത്തലാണ് അവിടെ നടന്നത്. കണ്ടവർക്കെല്ലാം അത് ബോധ്യമായെങ്കിലും ഒരാൾ പോലും കർത്താവിനെ ദൈവമായി അംഗീകരിച്ചില്ല. മാത്രമല്ല കർത്താവിനെ ഒഴിവാക്കി താല്ക്കാലിക ശാന്തി നേടാനാണ് ശ്രമിച്ചത്. അഷ്ദോദിൽനിന്ന് അവർ കർത്താവിന്റെ പേടകം ഗത്തിലേയ്ക്കും, ഗത്തിൽനിന്ന് എക്രോണിലേയ്ക്കും കൊണ്ടു പോയി. ചെന്നിടത്തൊക്കെ രോഗങ്ങളും മരണങ്ങളും ഉണ്ടായി. പരിഭ്രാന്തരായ ഫിലിസ്ത്യർ പുരോഹിതന്മാരുടെയും ജ്യോത്സ്യ ന്മാരുടെയും ഉപദേശം ആരാഞ്ഞു. അവരുടെ നിർദ്ദേശപ്രകാരം, പ്രായശ്ചിത്ത ബലിക്കുള്ള വസ്തുക്കളോടൊപ്പം വാഗ്ദാനപേ ടകത്തെ ഇസ്രായേല്യരുടെ അടുത്തേയ്ക്ക് തിരികെ അയയ് ക്കാൻ തീരുമാനിച്ചു. ഫിലിസ്ത്യരുടെ അധീനതയിലുള്ള അഞ്ച് നഗരരാഷ്ട്രങ്ങളിലെ (ഗാസ, അഷ്ദോദ്, അഷ്കെലോൻ, ഗത്ത്, എക്രോൺ) ജനങ്ങളിൽ പേടകം വരുത്തിയ കുരുക്കളുടെയും, അതു പരത്തിയ എലികളുടെയും പ്രതീകമായി സ്വർണ്ണം കൊണ്ടുള്ള അഞ്ചു കുരുക്കളും അഞ്ച് എലികളും പ്രായശ്ചിത്ത ബലിക്കുവേണ്ടി അവർ തയ്യാറാക്കി. പേടകം കൊണ്ടുപോകാൻ ഒരു പുതിയ വണ്ടിതന്നെ അവർ ഉണ്ടാക്കി. ഒരിക്കലും നുകം വച്ചിട്ടില്ലാത്ത രണ്ടു കറവപ്പശുക്കളെ അതിൽ കെട്ടി, പ്രായശ്ചിത്ത ബലിക്കുള്ള സ്വർണ്ണയുരുപ്പിടികളും വാഗ്ദാനപേടകവും കയറ്റി അവരതിനെ ഇസ്രായേൽ ദേശത്തേയ്ക്ക് പറഞ്ഞുവിട്ടു. എന്നിട്ട് ബാധയെ ഒഴിച്ച ആശ്വാസത്തോടെ ഫിലിസ്ത്യർ ആഹ്ലാദിക്കാൻ തുടങ്ങി. ഫിലിസ്ത്യ പശുക്കളാകട്ടെ അപ്പോൾ തൊഴുത്തിൽ കിട ന്നമറുന്ന സ്വന്തം കുഞ്ഞുങ്ങളെപ്പോലും വിസ്മരിച്ച് ഇടം വലം

***ദൈവം ഇല്ലാത്തത് സൗകര്യമായി കരുതുന്ന വർക്ക് ദൈവമില്ലെന്ന് കേൾക്കാനാണ് കൂടുതൽ ഇഷ്ടം. ഉണ്ടെങ്കിൽത്തന്നെ, ശല്യമുണ്ടാക്കാത്തത്ര ദൂരത്തിൽ അവനെ നിർത്താനാണ് അവർക്ക് താല്പര്യം.***

തിരിയാതെ പേടകവുമായി ഓടുകയായിരുന്നു, ദൈവനിയോഗം പാലിക്കാൻ മനുഷ്യർപോലും കാണിക്കാത്ത തീക്ഷ്ണത യോടെ ! (1 സാമുവൽ ആറാം അധ്യായം)

ബേത്ഷെമെഷ് (സൂര്യദേവന്റെ നഗരം) പട്ടണത്തിലേയ്ക്കാണ് അവ ഓടിയത്. ലേവിഗോത്രത്തിൽപ്പെട്ട അഹറോന്റെ സന്തതി കൾക്കായി നല്കപ്പെട്ട ഒരു പട്ടണമായിരുന്നു ബേത്ഷെമെഷ് (ജോഷ്വ 21:16). ബേത്ഷെമെഷ്കാരനായ ജോഷ്വായുടെ വയ ലിൽ വണ്ടി വന്നു നിന്നു. ഏഴുമാസത്തിനുശേഷം പേടകം തിരികെ വന്നതിന്റെ ആനന്ദത്തിൽ ഓടിക്കൂടിയ ബേത്ഷെമെഷു കാർ ലേവ്യരുടെ നേതൃത്വത്തിൽ പേടകവും, പ്രായശ്ചിത്ത ബലിക്കുള്ള സ്വർണ്ണയുരുപ്പിടികളും വയലിലെ ഒരു വലിയ കല്ലിൽ ഇറക്കിവച്ച്, വണ്ടി വിറകാക്കി പശുക്കളെ ദഹനബലി യായി അർപ്പിച്ചു. അപ്പോൾ ഒരു ദുരന്തം അവിടെ നടന്നു. ആദ രവ് കൂടാതെ പേടകത്തിലേയ്ക്ക് എത്തി നോക്കിയ എഴുപത് ബേത്ഷെമെഷുകാർ തൽസ്ഥാനത്ത് മരിച്ചുവീണു. ബേത്ഷെമെ ഷിലെ ജനങ്ങൾക്കിടയിൽ അത് വലിയ പരിഭ്രാന്തിയുണർത്തി. കൂടുതൽ അപകടം ഒഴിവാക്കാനായി അവർ പേടകം കിരി യാത്ത് യയാറിമിലേയ്ക്ക് കൊടുത്തുവിട്ടു. യൂദായുടെയും ബഞ്ച മിന്റെയും അതിർത്തിയിലുള്ള ഒരു നഗരമായിരുന്നു കിരി യാത്ത് യയാറിം അഥവാ വനങ്ങളുടെ നഗരം (ജോഷ്വ 15:9; 18:4ff, 18:28) അവിടെ അബിനാദാമിന്റെ ഭവനത്തിൽ അത് സൂക്ഷി ക്കുകയും, അദ്ദേഹത്തിന്റെ പുത്രനായ എലെയാസറിനെ പേടകം സൂക്ഷിക്കാനായി അഭിഷേകം ചെയ്യുകയും ചെയ്തു. പിന്നീട് ഇരുപതു വർഷത്തോളം പേടകം അവിടെത്തന്നെയായിരുന്നു.

വാഗ്ദാനപേടകത്തിൽ വസിക്കുന്ന ദൈവം സജീവദൈവ മാണെന്ന സത്യം ബോധ്യപ്പെട്ടിട്ടും അവനെ സ്വീകരിക്കുവാനോ,

ദാഗോനെ തള്ളിപ്പറയുവാനോ തയ്യാറാകാതിരുന്ന ഫിലിസ്ത്യരും തങ്ങൾക്കിടയിൽ നിന്ന് പേടകത്തെ ഒഴിവാക്കാൻ ശ്രമിച്ച ബേത് ഷെമെഷിലെ ഇസ്രായേൽക്കാരും ഏതാണ്ട് ഒരേ തട്ടിൽ നിൽക്കുകയാണ്. പരിചയിച്ച ചില വഴികളെ ത്യജിക്കാൻ മനസ്സില്ലാത്തതുകൊണ്ട്, അറിഞ്ഞ ചില സത്യങ്ങളെ തള്ളിക്കളയുകയാണവർ. മനുഷ്യർ പലപ്പോഴും അങ്ങനെയാണ്. തങ്ങൾക്ക് അസൗകര്യമാകാത്ത ഒരു ദൈവത്തെയാണ് അവർക്കിഷ്ടം. ആഗ്രഹിക്കുന്ന വഴികളിലൂടെ നടക്കാൻ ദൈവത്തെ 'കൊല്ലാൻ' പോലും അവർക്ക് മടിയില്ല. "ദൈവം മരിച്ചു പോയി; ഞങ്ങൾ അവനെ കൊന്നു." എന്ന് പറഞ്ഞ നിഷേ അങ്ങനെയൊരു മനസ്സിന്റെ വെളിപ്പെടുത്തലാണ് നടത്തുന്നത്. ദസ്തേവസ്ക്കിയുടെ 'കരമസോവ് സഹോദരങ്ങൾ' എന്ന നോവലിൽ ഇവാൻ കരമസോവ് പറയുന്നു: "ദൈവമില്ലെങ്കിൽ പിന്നെ എല്ലാം അനുവദനീയമാണ്." ദൈവം ഇല്ലാത്തത് സൗകര്യമായി കരുതുന്നവർക്ക് ദൈവമില്ലെന്ന് കേൾക്കാനാണ് കൂടുതൽ ഇഷ്ടം. ഉണ്ടെങ്കിൽത്തന്നെ, ശല്യമുണ്ടാക്കാത്തത്ര ദൂരത്തിൽ അവനെ നിർത്താനാണ് അവർക്ക് താല്പര്യം. അഷ്ദോദിൽ നിന്ന് ഗത്തിലേയ്ക്കും ഗത്തിൽനിന്ന് എക്രോണിലേയ്ക്കും പിന്നീട് ബേത്ഷെമെഷിലേയ്ക്കും, ബേത്ഷെമെഷിൽനിന്ന് കിരിയാത്ത് യയാറിമിലേയ്ക്കും പേടകത്തെ നാടുകടത്തുന്നവർ ഇന്നും അന്യം നിന്നുപോയിട്ടില്ല. നമ്മിൽ പലരിലൂടെയും അവർ ജീവിതം തുടരുന്നുണ്ട്.

ഏതോ ഒരു ദേവാലയത്തിൽ പ്രസംഗത്തിനെത്തിയ വൈദികൻ പറഞ്ഞു: "പണ്ട് ഞാനിവിടെ പ്രസംഗത്തിനായി വന്നപ്പോൾ ദേവാലയത്തിനകത്തെ വിശുദ്ധ അന്തോനീസിന്റെ കൈയിൽ ഉണ്ണിയേശു ഉണ്ടായിരുന്നു. വർഷങ്ങൾ കഴിഞ്ഞ് ഞാനിന്നു വന്നപ്പോഴും എന്നെ ആശ്ചര്യപ്പെടുത്തിക്കൊണ്ട് ഉണ്ണിയേശു അന്തോനീസിന്റെ കൈയിൽത്തന്നെ ഇരിക്കുന്നു. ആ ഉണ്ണിയെ ഒന്നു കൈമാറിയെടുക്കാൻ ഈ ഇടവകയിൽ ആരുമില്ലേ!" ഉണ്ണിയെ എടുക്കാൻ ആളില്ലാഞ്ഞിട്ടല്ല, ഭയന്നിട്ടാരുമെടുക്കുന്നില്ലെന്നതാണ് വാസ്തവം. ഉണ്ണി വന്നാൽ ഉപേക്ഷിക്കേണ്ടിവരുന്ന പാപസുഖങ്ങളെയോർക്കുമ്പോൾ ഉണ്ണിയെ അകലത്തിൽ നിർത്തുന്നതാണ് സുരക്ഷിതമെന്ന് ആളുകൾ കരുതുന്നു. നീ എന്തിന് ഞങ്ങളുടെ കാര്യത്തിൽ ഇടപെടുന്നു എന്നു ചോദിച്ച പിശാചുബാ

ധിതർ (മത്താ 8:29) നമുക്കുള്ളിൽ നിന്ന് ഇനിയും വിട്ടു പോയിട്ടില്ല എന്നത് നമ്മിൽ ഞെട്ടലുളവാക്കേണ്ട ഒരു സത്യമാണ്. ദൈവത്തെക്കുറിച്ച് അറിയാൻ കഴിയുന്നതൊക്കെ വ്യക്തമായി അറിഞ്ഞിട്ടും തങ്ങളുടെ അനീതിയിൽ സത്യത്തെ തളച്ചിടുന്നവർക്ക് ഒരു ഒഴിവുകഴിവുമില്ലെന്ന് വി. പൗലോസ് നല്കുന്ന താക്കീത് (റോമാ 1, 18ff) നമുക്കുകൂടി ബാധകമാണ്. ഒരു കാര്യം സത്യമാണെന്നറിഞ്ഞിട്ടും സ്വാർത്ഥമോഹങ്ങളെ തൃപ്തിപ്പെടുത്താൻ അതിനെ നിഷേധിക്കുന്നത് ഒരിക്കലും ക്ഷമിക്കപ്പെടാത്ത പാപമാണ്.

ഗ്ഗ



“അവർ ദൈവത്തിന്റെ പേടകം ഒരു പുതിയ കാളവണ്ടിയിൽ
കയറ്റി മലയിലുള്ള അബിനാദാബിന്റെ വീട്ടിൽ കൊണ്ടുവന്നു.
അബിനാദാബിന്റെ പുത്രന്മാരായ ഉസ്സായും അഹിയോയും ആണ്
ദൈവത്തിന്റെ പേടകം ഇരുന്ന വണ്ടി തെളിച്ചത്.” (2സാമു. 6:3)



# 12

# കിരിയത്ത് യയാറിമിൽനിന്ന് സിയോനിലേയ്ക്ക്



**കി**രിയത്ത് യയാറിമിലുള്ള (ബാലേ യൂദാ എന്നും ഈ സ്ഥലം വിളിക്കപ്പെടുന്നു - 2 സാമു 6:2) അബിനാദാബിന്റെ ഭവനത്തിൽ പേടകം പ്രതിഷ്ഠിച്ചിരുന്ന കാലം. റാമായിലെ തന്റെ ഭവനത്തിൽ കഴിഞ്ഞിരുന്ന വൃദ്ധനായ സാമുവേൽ പ്രവാചകന്റെ അടുക്കൽവന്ന് ഇസ്രായേൽ ജനം ഒരു രാജാവിനുവേണ്ടി മുറവിളികൂട്ടി. 'മറ്റ് ജനതകൾക്കുള്ളതുപോലെ തങ്ങൾക്കും രാജാവിനെ

***ദൈവവചനത്തെക്കാളും ജീവിത വിശുദ്ധിയേക്കാളും അവർക്ക് പ്രധാനം രൂപത്തിന്റെ ചെരിവും കോട്ടവുമാണ്. രൂപങ്ങൾ ചരിഞ്ഞാലും പ്രദക്ഷിണ വഴികളിൽ അലങ്കാരം കുറഞ്ഞാലും ദൈവം പരിഭവിക്കുമെന്നു തോന്നുന്നില്ല. പക്ഷേ, ജീവിതങ്ങൾ ചാഞ്ഞും ചെരിഞ്ഞും തുടങ്ങിയാൽ അവൻ അക്ഷമനാകാതിരിക്കുകയില്ല.***

വേണമെന്നായിരുന്നു അവരുടെ ആവശ്യം. ദുഃശാഠ്യക്കാരായ ജനങ്ങളുടെ അഭ്യർത്ഥനയ്ക്കു വഴങ്ങി ബഞ്ചമിൻ ഗോത്രജനായ കിഷിന്റെ മകൻ സാവൂളിനെ സാമുവേൽ രാജാവായി അഭിഷേകം ചെയ്തു. ഇരുപതു വർഷക്കാലം സാവൂൾ ഇസ്രായേലിൽ ഭരണം നടത്തി. ജനം വാഗ്ദാനപേടകത്തെ വിസ്മരിച്ച കാലമായിരുന്നു അത് (1 ദിന 13:3). ആരാലും ആദരിക്കപ്പെടാതെ പേടകം കിരിയത്ത് യയാറിമിലുള്ള അബിനാദാബിന്റെ ഭവനത്തിൽ ഇരുന്നു. രാജാവിന് അപ്രധാനമായ പേടകം ജനങ്ങളും അവഗണിച്ചതിൽ അത്ഭുതമില്ല. പണ്ടെങ്ങോ നടന്ന ചില സംഭവങ്ങളുടെ ഓർമ്മകൾ നിക്ഷേപിച്ച ഒരു പേടകം മാത്രമായി ആളുകൾ വാഗ്ദാനപേടകത്തെ കാണാൻ തുടങ്ങി. ദൈവമെന്നതുതന്നെ അവർക്ക് അപ്രസക്തമായി മാറി.

ദൈവസ്മരണകൾ കെട്ടുപോയ ആ കാലയളവിലാണ് ദാവീദ് രാജാവായി അഭിഷിക്തനാകുന്നത്. നഷ്ടപ്പെട്ട ദൈവസാന്നിധ്യം വീണ്ടെടുക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. അബിനാദാബിന്റെ ഭവനത്തിൽ സൂക്ഷിച്ചിരുന്ന വാഗ്ദാനപേടകം സിയോനിലേയ്ക്ക്[1] കൊണ്ടുവരാനുള്ള എല്ലാ ക്രമീകരണങ്ങളും അവൻ നടത്തി. പുതിയ കാളവണ്ടിയിൽ കയറ്റി, പതിനായിരക്കണക്കിന് യോദ്ധാക്കളുടെയും ജനങ്ങളുടെയും അകമ്പടിയോടെ മലമുകളിലുള്ള അബിനാദാബിന്റെ വീട്ടിൽനിന്ന് പേടകം കൊണ്ടുവന്നു. അബിനാദാബിന്റെ മക്കളായ ഉസ്സായും അഹിയോയുമാണ് പേടകമിരുന്ന വണ്ടി തെളിച്ചത്.

നാക്കോന്റെ മെതിക്കളത്തിലെത്തിയപ്പോൾ കാള വിരണ്ടതുകൊണ്ട്, പേടകം വീഴാതിരിക്കാൻ ഉസ്സാ അതിനെ പിടിച്ചു.

പേടകത്തിനുനേരെ കൈനീട്ടി അനാദരവു കാണിച്ച ഉസ്സാ തൽ ക്ഷണം അവിടെ മരിച്ചു വീണു. അതുവരെ ഉയർന്നു കേട്ട ആന ന്ദാരവങ്ങൾ അതോടെ നിലച്ചു. വാഗ്ദാനപേടകം സീയോനി ലെത്തിയാൽ എന്തു സംഭവിക്കും എന്ന ചിന്ത ദാവീദിനെ ഭയ പ്പെടുത്തി. പേടകം സീയോനിലേയ്ക്ക് കൊണ്ടു വരാതെ അവനത് ഗിത്യനായ[2] ഓബെദ് ഏദോമിന്റെ വീട്ടിൽ സ്ഥാപിച്ചു. കർത്താ വിന്റെ പേടകം അവിടെ മൂന്നു മാസം ഇരുന്നു. കർത്താവ് ഓബെദ് ഏദോമിനെയും കുടുംബത്തെയും അനുഗ്രഹിച്ചു. ദൈവത്തിന്റെ സാന്നിധ്യം അനുഗ്രഹദായകമാണെന്ന് തിരിച്ചറി ഞ്ഞ ദാവീദ് മൂന്നു മാസങ്ങൾക്കുശേഷം പേടകം സീയോനി ലേയ്ക്ക് കൊണ്ടു വന്നു. കാളയുടെ പുറത്തല്ല, ലേവ്യരുടെ ചുമ ലിൽ. ഘോഷയാത്രയ്ക്കു മുന്നിൽ അരക്കച്ച മാത്രം ചുറ്റി അവൻ ആനന്ദനൃത്തം ചവിട്ടി. ഭാര്യയായ മിഖാലിന് (സാവൂളിന്റെ മകൾ) അതിഷ്ടമായില്ല. പേടകത്തെ അവഗണിച്ച സാവൂളിന്റെ മകൾക്ക് അതിഷ്ടമാകുന്നതെങ്ങനെ ! അവൾ അതിനെക്കുറിച്ച് നിന്ദയോടെ സംസാരിച്ചു. അതിനാൽ അവൾ മരണം വരെയും സന്താനരഹിതയായിരുന്നു. എന്നാൽ ദാവീദാകട്ടെ കർത്താവിനെ പ്രതി നിന്ദിക്കപ്പെട്ടതിൽ സന്തോഷിച്ചു. സിയോനിലെത്തിയ പേടകത്തെ അവൻ താൻ പ്രത്യേകം നിർമ്മിച്ച കൂടാരത്തിൽ പ്രതിഷ്ഠിച്ച് ദഹനബലികളും സമാധാനബലികളും അർപ്പിച്ചു. (2 സാമുവൽ ആറാം അധ്യായം)

സാവൂൾ വിസ്മരിച്ച പേടകത്തെ ദാവീദ് അനുസ്മരിച്ചതും അതിനെ തിരിച്ചുകൊണ്ടുവന്നതും അദ്ദേഹത്തിന്റെ മഹത്വത്തെ വെളിപ്പെടുത്തുന്നു. എന്നാൽ അമിത ആവേശവും ആലോചന യില്ലായ്മയും ആദ്യഘട്ടത്തിൽ അദ്ദേഹത്തെ അപകടത്തി ലേയ്ക്ക് നയിച്ചു. സീയോനിലേയ്ക്ക് പേടകം കൊണ്ടുവരാൻ അദ്ദേഹം ഫിലിസ്ത്യമാർഗ്ഗങ്ങൾ തേടി. ഫിലിസ്ത്യർ ബേത് ഷെമെഷിലേയ്ക്ക് പേടകം കയറ്റിവിട്ട വണ്ടിപോലൊന്ന് അദ്ദേ ഹവും പണികഴിപ്പിച്ചു. എന്നിട്ട്, അതിൽ വാഗ്ദാനപേടകം കയറ്റി കാളകളെക്കൊണ്ട് അതിനെ വലിപ്പിച്ചു. ലേവിഗോത്രത്തിൽപ്പെട്ട കൊഹാത്യർ മാത്രമേ പേടകം എടുക്കാവൂ എന്നും അതും പേടകത്തിന്റെ നാലു മൂലയിലുമുള്ള വളയത്തിലൂടെ തണ്ടിട്ട് ചുമലിൽ വേണം സംവഹിക്കാനെന്നുമായിരുന്നു ദൈവത്തിന്റെ

കല്പന (സംഖ്യ 4:5–15). പേടകത്തെ ഒരു കാരണവശാലും സ്പർശിക്കരുത് എന്നും നിബന്ധനയുണ്ടായിരുന്നു. ഇതെല്ലാം വിസ്മരിച്ചു കൊണ്ടുള്ള ആവേശമാണ് ദാവീദിനെ അപകടത്തിലേയ്ക്ക് നയിച്ചത്.

എങ്ങനെയെങ്കിലും ചെയ്യുന്നതിലല്ല ദൈവഹിതപ്രകാരം ചെയ്യുന്നതിലാണ് നന്മയിരിക്കുന്നത്. ലക്ഷ്യം പോലെ തന്നെ മാർഗ്ഗവും പ്രധാനപ്പെട്ടതാണ്. തെറ്റായ മാർഗ്ഗത്തിലൂടെ നേടുന്ന നന്മപോലും അന്തിമ വിശകലനത്തിൽ തിന്മയായി മാറും.

ഉസ്സാ ചെയ്തത് പ്രഥമദൃഷ്ടിയിൽ നന്മായി തോന്നാം. വീണുപോകുമായിരുന്ന പേടകത്തെ അവൻ താങ്ങി നിർത്തിയത് നല്ലതല്ലേ? ഞാനില്ലായിരുന്നെങ്കിൽ ദൈവം താഴെ വീണേനേ എന്നു പറയുന്നതിൽ ഒരല്പത്തമുണ്ട്. ആരുമില്ലാതിരുന്ന കാലം മുതൽ തന്നെ അസ്തിത്വമുള്ളവനെ താങ്ങാൻ സത്യത്തിൽ ഉസ്സായുടെ കരങ്ങൾ ആവശ്യമുണ്ടായിരുന്നോ? പേടകത്തോട് ആദരവുണ്ടാവുക എന്നതായിരുന്നു പ്രധാനം. ഉസ്സായ്ക്കില്ലാതെ പോയതും അതായിരുന്നു. അനാദരവോടെ പേടകത്തിനു നേരെ അവൻ കൈനീട്ടി എന്നാണ് വചനം പറയുന്നത് (2 സമു. 6:7). ഇരുപതു വർഷം പേടകം അവന്റെ വീട്ടിലിരുന്നതുകൊണ്ട്, അമിത പരിചയത്തിലൂടെ വന്ന അനാദരവായിരിക്കാം. ഏതായാലും ദൈവികമായവയോടുള്ള അനാദരവ് ഗുരുതരമായ പ്രത്യാഘാതങ്ങൾക്ക് വഴിതെളിക്കും എന്ന പാഠം ഇതിൽ ഉൾച്ചേർന്നിട്ടുണ്ട്.

പ്രദക്ഷിണവഴികളിൽ രൂപങ്ങൾ ചുമക്കാനും അലങ്കാരങ്ങൾ മനോഹരമാക്കാനുമൊക്കെ വർഷത്തിലൊരിക്കൽ പ്രത്യക്ഷപ്പെടുന്ന ചിലരെ ഉസ്സാ ഓർമ്മപ്പെടുത്തുന്നുണ്ട്. ദൈവവചനത്തെക്കാളും ജീവിത വിശുദ്ധിയേക്കാളും അവർക്ക് പ്രധാനം രൂപത്തിന്റെ ചെരിവും കോട്ടവുമാണ്. രൂപങ്ങൾ ചരിഞ്ഞാലും പ്രദക്ഷിണ വഴികളിൽ അലങ്കാരം കുറഞ്ഞാലും ദൈവം പരിഭവിക്കുമെന്നു തോന്നുന്നില്ല. പക്ഷേ, ജീവിതങ്ങൾ ചാഞ്ഞും ചെരിഞ്ഞും തുടങ്ങിയാൽ അവൻ അക്ഷമനാകാതിരിക്കുകയില്ല.

ജ്ജ

End Notes:

1 ഇസ്രായേൽക്കാരുടെ അധിനിവേശത്തിനുമുൻപ് ജറുസലേമിലുണ്ടായിരുന്ന ഒരു കോട്ടയായണ് സീയോൻ. ദാവീദ് അത് ജബൂസ്യരിൽനിന്ന് പിടിച്ചടക്കുകയും രാജ്യത്തിന്റെ തലസ്ഥാനമാക്കി മാറ്റുകയും ചെയ്തു. ദാവീദിന്റെ നഗരമെന്നാണ് ഇത് അറിയപ്പെടുന്നത് (2സാമു 5:6–7). സങ്കീർത്തനങ്ങളിലും പ്രവാചകഗ്രന്ഥങ്ങളിലും ജറുസലേമിന് പകരമായി സീയോൻ എന്ന നാമമാണ് ഉപയോഗിച്ചിരിക്കുന്നത്.

2 'ഹിത്യൻ' എന്ന പി.ഒ.സി. വിവർത്തനം അക്ഷരപിശകാണ്. ഗത്തുകാരൻ എന്നാണ് 'ഗിത്യൻ' എന്നതിന്റെ അർത്ഥം. ഓബെദ് ഏദോം ഗത്തിൽ വസിച്ചിരുന്ന ഒരു ലേവായനായിരുന്നു എന്ന് ബൈബിൾ വ്യാഖ്യാതാക്കൾ കരുതുന്നു – ആൽഫാ ബൈബിൾ വ്യാഖ്യാനം കാണുക. പേജ് 312, വാല്യം 2.



“സോളമൻ പറഞ്ഞു: ഇസ്രായേലിന്റെ ദൈവമായ കർത്താവിന് ഞാനൊരു ആലയം നിർമിച്ചിരിക്കുന്നു. നമ്മുടെ പിതാക്കന്മാരെ ഈജിപ്തിൽ നിന്ന് മോചിപ്പിച്ചപ്പോൾ കർത്താവ് അവരോട് ചെയ്ത ഉടമ്പടിയുടെ ഫലകം വച്ചിരിക്കുന്ന പേടകത്തിന് അവിടെ ഞാൻ ഒരു സ്ഥലം ഒരുക്കിയിട്ടുണ്ട്.” (1രാജാ. 8:20b,21)



# 13

# പേടകത്തിന്റെ തിരോധാനം



ദശാബ്ദങ്ങളോളം അവഗണിക്കപ്പെട്ടുകിടന്ന വാഗ്ദാനപേടകത്തെ ദാവീദ് സീയോനിൽ പ്രതിഷ്ഠിക്കുകയും പേടകത്തിനു മുമ്പിൽ ശുശ്രൂഷയ്ക്കായി ലേവ്യരിൽ ചിലരെ നിയോഗിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹം കൊഹാത്യ കുടുംബത്തിൽപ്പെട്ട സാദോക്കിനെ അവിടെ പ്രധാന പുരോഹിതനായി നിയമിച്ചു (2 സാമു 8:17, 15:24ff; 1 രാജാ 1;8; 1 ദിന 18:16) .

***അവിശ്വസ്തത പാപമാണെന്നും അത് ദൈവസാമീപ്യത്തെ നഷ്ടമാക്കുമെന്നുമുള്ള തിരിച്ചറിവ് ഒരു തിരിഞ്ഞുനോട്ടത്തിലേയ്ക്ക് നമ്മെ നയിക്കണം. അവിശ്വസ്തതയുടെ വേരുപടരുമ്പോൾ നമ്മിലെ ദേവാലയഭിത്തികൾ തകരുമെന്നും വാഗ്ദാനപേടകങ്ങൾ നഷ്ടമാകുമെന്നും ഇടയ്ക്കോർക്കുന്നത് നല്ലതാണ്. ഒരു പക്ഷേ, അത് നമ്മിൽ ഒരു ആന്തരവിശുദ്ധീകരണത്തിന്റെ വിത്തു പാകിയേക്കും.***

നാളുകൾ കഴിഞ്ഞപ്പോൾ ദാവീദിന്റെ മനസ്സിൽ ഒരാഗ്രഹം മൊട്ടിട്ടു. മരുഭൂമിയാത്ര മുതൽ തങ്ങളെ പിരിയാതെ വഴി നടത്തിയ കർത്താവിന്റെ പേടകം കൂടാരത്തിൽ വസിക്കുകയും, താൻ ദേവദാരുകൊണ്ട് നിർമ്മിച്ച കൊട്ടാരത്തിൽ പാർക്കുകയും ചെയ്യുന്നത് അനുചിതമാണ്; കർത്താവിനുവേണ്ടി ഉചിതമായ ഒരു ദേവാലയം നിർമ്മിക്കണം. പക്ഷേ ദൈവഹിതം മാറ്റൊന്നായിരുന്നു. രക്തം ചിന്തിയ കരങ്ങൾകൊണ്ട് ദാവീദ് തനിക്കൊരാലയം നിർമ്മിക്കേണ്ടെന്നും അവന്റെ പുത്രനായ സോളമൻ ആ കർത്തവ്യം നിർവ്വഹിച്ചു കൊള്ളുമെന്നും ദൈവം അരുളി ചെയ്തു (1 ദിന 22:6-10; 28:3-6).

ദേവാലയം നിർമ്മിക്കാനായില്ലെങ്കിലും അതിനുള്ള എല്ലാ ഒരുക്കങ്ങളും പൂർത്തിയാക്കിയിട്ടാണ് ദാവീദ് വിടവാങ്ങിയത് (1 ദിന 22:1-5; 1 ദിന 22:14-19). പിൻഗാമിയായി അഭിഷേകം ചെയ്യപ്പെട്ട സോളമൻ (ബി.സി. 970-931) ദേവാലയത്തിന്റെ നിർമ്മാണപ്രവർത്തനങ്ങൾ ഏറ്റെടുത്തു. ജറുസലേമിൽ തന്റെ പിതാവായ ദാവീദിന് കർത്താവ് പ്രത്യക്ഷപ്പെട്ട സ്ഥലത്താണ് അദ്ദേഹം ദേവാലയം പണിതത്. മോറിയ പർവ്വതത്തിലുള്ള ആ സ്ഥലം ജബൂസ്യനായ അരവ്നായുടെ മെതിക്കളമായിരുന്നു[1].

ഏഴു വർഷം കൊണ്ടാണ് സോളമൻ ദേവാലയ നിർമ്മാണം പൂർത്തിയാക്കിയത് (1 രാജാ 6:38). ദീർഘചതുരാകൃതിയിൽ പണിയപ്പെട്ട ദേവാലയത്തിന് പ്രധാനമായും മൂന്ന് ഭാഗങ്ങളാണ് ഉണ്ടായിരുന്നത് : (1) പൂമുഖം (ഹീബ്രു:ഉലാം) (2) വിശുദ്ധ സ്ഥലം (ഹീബ്രു : ഹേക്കാൽ) (3) അതിവിശുദ്ധസ്ഥലം അഥവാ

ശ്രീകോവിൽ (ഹീബ്രു : ദെബീർ). അതിവിശുദ്ധ സ്ഥലത്താണ് വാഗ്ദാനപേടകം പ്രതിഷ്ഠിക്കപ്പെട്ടത്. (താഴെ ചിത്രം കാണുക.)




തന്റെ രാജ്യഭരണത്തിന്റെ പ്രാരംഭദശയിൽ കർത്തൃപേടകത്തോട് ഹൃദയം ചേർത്തുവച്ചു ജീവിച്ച സോളമൻ ക്രമേണ ബഹുദൈവാരാധനയിലേക്ക് വഴുതി വീഴാൻ തുടങ്ങി. വിദേശ രാജ്യങ്ങളുമായുള്ള നയതന്ത്രബന്ധങ്ങൾ ശക്തിപ്പെടുത്തുവാൻ അനേകം വിദേശ വനിതകളെ അദ്ദേഹം ഭാര്യമാരായി സ്വീകരിച്ചു (1 രാജാ 11:1–13). എഴുന്നൂറ് ഭാര്യമാരും മുന്നൂറ് ഉപനാരികളും അദ്ദേഹത്തിനുണ്ടായിരുന്നു (1 രാജ 11:31). “രാജാവിന് അനേകം ഭാര്യമാരുണ്ടായിരിക്കരുത്. ഉണ്ടെങ്കിൽ അവന്റെ ഹൃദയം വഴി തെറ്റിപ്പോകും” (നിയ. 17:17). എന്ന കർത്താവിന്റെ നിയമം അവൻ വിസ്മരിച്ചു. വിവിധ മതവിശ്വാസികളായ വിജാതീയ പത്നിമാരെ പ്രീതിപ്പെടുത്താൻ അന്യദേവന്മാർക്ക് ജറുസലേമിൽ അനേകം പൂജാഗിരികളും ബലിപീഠങ്ങളും അവൻ നിർമ്മിച്ചു. അങ്ങനെ വാഗ്ദാനപേടകം സ്ഥിതിചെയ്യുന്ന ദൈവത്തിന്റെ നഗരം വിഗ്രഹാരാധനയുടെ കേന്ദ്രമായി മാറി. രണ്ടുപ്രാവശ്യം കർത്താവ് സോളമന് പ്രത്യക്ഷപ്പെട്ട് വിഗ്രഹാരാധനയെക്കുറിച്ച് മുന്നറിയിപ്പ് നല്കിയെങ്കിലും അത് അവൻ അവഗണിച്ചു (1 രാജാ 11:9–11). അവിശ്വസ്തതയ്ക്കുള്ള ശിക്ഷയായി രാജ്യം വിഭജിക്കപ്പെടും എന്ന് അവിടുന്ന് അവന് താക്കീത് നൽകി (1 രാജാ 11:11–13). പ്രവചനങ്ങൾ പൂർത്തീകരിക്കപ്പെടാൻ അധികകാലം വേണ്ടിവന്നില്ല. സോളമന്റെ കാലശേഷം രാജ്യം രണ്ടായി വിഭജിക്കപ്പെട്ടു. തെക്കൻ രാജ്യം യൂദാ എന്നും വടക്കൻ രാജ്യം

ഇസ്രായേൽ എന്നും അറിയപ്പെട്ടു. സോളമന്റെ മകനായ റെഹോബോവാമിന്റെ നേതൃത്വത്തിലുള്ള തെക്കൻ രാജ്യത്തിൽ യൂദായുടെയും ബഞ്ചമിന്റെയും ഗോത്രങ്ങൾ മാത്രമേ അവശേഷിച്ചുള്ളൂ. മറ്റു പത്തു ഗോത്രങ്ങളും സോളമന്റെ സേവകനായിരുന്ന (1 രാജ 11:28-29) ജറോബോവാമിന്റെ നേതൃത്വത്തിൽ വടക്കൻ രാജ്യമായി മാറി. ജറുസലേം ആയിരുന്നു തെക്കൻ രാജ്യത്തിന്റെ തലസ്ഥാനം. വടക്കൻ രാജ്യമായ ഇസ്രായേലാകട്ടെ ആദ്യകാലങ്ങളിൽ ഷെക്കെം (1 രാജാ 12:25) പെനുവേൽ (1 രാജാ 12:25) തിർസ (1 രാജ 16, 8) എന്നീ പട്ടങ്ങളെ തലസ്ഥാനങ്ങളായി സ്വീകരിച്ചു. പിന്നീട് ഓമ്രിയുടെ ഭരണകാലത്ത് ഷെമേറിന്റെ കൈയിൽനിന്ന് സമറിയാ മല വിലയ്ക്കുവാങ്ങി ചുറ്റും കോട്ട കെട്ടി രാജ്യത്തിന്റെ തലസ്ഥാനമാക്കി ഉയർത്തി. ഉടമസ്ഥനായ ഷെമേറിന്റെ പേരിനെ ആസ്പദമാക്കി നഗരത്തിന് സമറിയാ എന്ന് പേരിട്ടു (1 രാജാ 16:24).

ദേവാലയം ജറുസലേമിലായിരുന്നതിനാൽ, ഇസ്രായേലിൽ നിന്ന് ആളുകൾ ആരാധനയ്ക്കും ബലിയർപ്പണത്തിനുമായി ജറുസലേമിലേയ്ക്ക് പോകുമായിരുന്നു. ഇത് തന്റെ രാജ്യത്തെ ദുർബ്ബലപ്പെടുത്തുമെന്ന് ജെറോബോവാം ഭയന്നു. ജനങ്ങൾ ബലിയർപ്പണത്തിന് ജറുസലേമിലേയ്ക്ക് പോകുന്നത് തടയുവാനായി അദ്ദേഹം ദാനിലും ബഥേലിലും ആരാധനാലയങ്ങൾ സ്ഥാപിക്കുകയും കാളക്കുട്ടികളെ പ്രതിഷ്ഠിക്കുകയും ചെയ്തു. ഇത് ഇസ്രായേലിനെ വീണ്ടും വിഗ്രഹാരാധനയിലേയ്ക്ക് നയിച്ചു. ഇസ്രായേലിൽ മാത്രമല്ല തെക്കൻ രാജ്യമായ  യൂദായിലും വിഗ്രഹാരാധന വ്യാപിക്കാൻ തുടങ്ങി. റെഹോബോവാമിനേയും ജറോബോവാമിനേയും പിന്തുടർന്ന് ഇരു രാജ്യങ്ങളിലും വന്ന ഭൂരിപക്ഷം രാജാക്കന്മാരും അവരെപ്പോലെ തന്നെ ദൈവത്തോട് അവിശ്വസ്തരായിരുന്നു എന്നത് വിഗ്രഹാരാധന പ്രബലപ്പെടാൻ ഒരു പ്രധാന കാരണമായിത്തീർന്നു. വിഗ്രഹാരാധന വ്യാപിച്ച് അവിശ്വസ്തതയുടെ വേര് പടർന്നപ്പോൾ അത് ക്രമേണ ഇരു രാജ്യങ്ങളുടേയും നാശത്തിന് വഴി തെളിച്ചു.

ബി.സി. 721 ൽ സമറിയായുടെ മതിലുകൾ തകർത്ത് അസ്സീറിയൻ സൈന്യം ഇസ്രായേലിനെ ആക്രമിക്കുകയും അതിനെ

കീഴടക്കുകയും ചെയ്തു. വടക്കൻ രാജ്യത്തിന്റെ പതനത്തിനു ശേഷം ഒരു നൂറ്റാണ്ടുകൂടി യൂദാരാജ്യം നിലനിന്നു. എന്നാൽ വിഗ്രഹങ്ങളുടേയും വിജാതീയ പൂജാഗിരികളുടെയും പിന്നാലെ പോയ യൂദായും ബാബിലോണിയൻ അധിനിവേശകാലത്ത് തകർക്കപ്പെട്ടു. ബി.സി. 587 ൽ ബാബിലോൺ സൈന്യം ജറുസലേം നഗരം അഗ്നിക്കിരയാക്കിയപ്പോൾ ദേവാലയവും നശിപ്പിക്കപ്പെട്ടു. അതോടെ വാഗ്ദാനപേടകം ചരിത്രത്തിന്റെ ഭാഗമായി മാറി.

വാഗ്ദാനപേടകത്തിന്റെ നഷ്ടം ആർക്ക് നേരിട്ട ദുരന്തത്തെയാണ് വിളിച്ചോതുന്നത് എന്നത് പ്രസക്തമായ ഒരു ചോദ്യമാണ്. ദുരന്തത്തിൽ തകർന്ന ദൈവത്തെക്കുറിച്ചാണോ, അതോ ദുരന്തം വിഴുങ്ങിയ ജനതയെക്കുറിച്ചാണോ അത് പറയുന്നത്? പേടകം തകരുന്നതോടെ തീരുന്നവനാണ് ദൈവമെങ്കിൽ പിന്നെ ആ ദൈവം ദൈവമാകില്ലെന്ന ചിന്ത ആദ്യ സാധ്യതയെ തള്ളിക്കളയുന്നു. എങ്കിൽപിന്നെ, ദൈവസാമീപ്യത്തിനർഹരല്ലാത്തവിധം അധ:പതിച്ചു പോയ ഒരു ജനതയ്ക്കുമേൽ വന്ന അനിവാര്യ ദുരന്തമായി അതിനെ കാണുന്നതാണ് യുക്തി. ഒന്നിനു പിറകെ ഒന്നായി അനേകതാക്കീതുകൾ ലഭിച്ചിട്ടും അവിശ്വസ്ത മാർഗ്ഗത്തെ പിരിയാൻ മനസ്സാകാതെ പോയ രാജാക്കന്മാർ ഒരു ജനതയെ മുഴുവൻ വഴിതെറ്റിക്കുകയും ഒടുവിൽ ഒരു അവസാനക്കൈ കണക്കെ താൻ നൽകിയ പേടകം താനായിത്തന്നെ ദൈവം തിരിച്ചെടുക്കുകയുമാണുണ്ടായതെന്ന് പറയാം.

നന്നായി തുടങ്ങിയ ഓട്ടമായിരുന്നു സോളമന്റേത്. പക്ഷേ, ഇടയ്ക്കെവിടെയോ വച്ച് അവന് ചുവട് തെറ്റിപ്പോയി. ആത്മാവിൽ തുടങ്ങി ശരീരത്തിൽ അവസാനിപ്പിച്ച ഒരു ദുരന്തകഥയായി മാറി അവന്റെ ജീവിതം. നെഞ്ചോടു ചേർത്തു വച്ച പേടകത്തെ വിട്ട് ശരീരത്തിന്റെ ഇച്ഛകളെ താലോലിച്ചപ്പോൾ ദുരന്തം ഒരു തുടർക്കഥപോലെ അവനെ അനുഗമിച്ചു. ഒടുവിൽ അവൻ നയിച്ച രാജ്യം തന്നെ തകർന്നുപോയി.

രാജ്യത്തിന്റെ വിഭജനം മുതൽ വിനാശം വരെയുള്ള രാജാക്കന്മാരുടെ നാൾവഴികൾ പരിശോധിച്ചാലും അവിശ്വസ്തതയുടെ

കഥകളല്ലാതെ മറ്റൊന്നും തന്നെ ചുരുളഴിയുന്നില്ല. ആവർത്തിച്ചുള്ള അത്തരം അവിശ്വസ്തതകൾക്കൊടുവിലാണ് ദൈവം അരങ്ങൊഴിഞ്ഞത്.

അവിശ്വസ്തത പാപമാണെന്നും അത് ദൈവസാമീപ്യത്തെ നഷ്ടമാക്കുമെന്നുമുള്ള തിരിച്ചറിവ് ഒരു തിരിഞ്ഞുനോട്ടത്തിലേയ്ക്ക് നമ്മെ നയിക്കണം. അവിശ്വസ്തതയുടെ വേരുപടരുമ്പോൾ നമ്മിലെ ദേവാലയഭിത്തികൾ തകരുമെന്നും വാഗ്ദാനപേടകങ്ങൾ നഷ്ടമാകുമെന്നും ഇടയ്ക്കോർക്കുന്നത് നല്ലതാണ്. ഒരുപക്ഷേ, അത് നമ്മിൽ ഒരു ആന്തരവിശുദ്ധീകരണത്തിന്റെ വിത്തു പാകിയേക്കും.



End Notes:

1 ഒർനാൻ എന്നും അരവ്നാ വിളിക്കപ്പെട്ടിരുന്നു. 1 ദിന 21:14; 2 ദിന 3:1 കാണുക. അൻപതു ഷെക്കൽ വെള്ളികൊടുത്ത് ദാവീദ് അരവ്നായുടെ മെതിക്കളം വാങ്ങുകയും അവിടെ ഒരു ബലിപീഠം സ്ഥാപിക്കുകയും ചെയ്തിരുന്നു. (2 സമുവേൽ 24-ാം അധ്യായം കാണുക).



“കർത്താവ് അരുളിച്ചെയ്യുന്നു: നിങ്ങൾ പെരുകി നാടുനിറഞ്ഞു കഴിയുമ്പോൾ കർത്താവിന്റെ സാക്ഷ്യപേടകത്തെപ്പറ്റി ആരു മൊന്നും പറയുകയില്ല. അവർ അതിനെപ്പറ്റി ചിന്തിക്കുകയോ അത് ആവശ്യമെന്ന് കരുതുകയോ ഇല്ല; മറ്റൊന്ന് നിർമിക്കുകയുമില്ല.”
(ജറെ. 3,16)



# 14

# മറഞ്ഞിട്ടും മറയാത്ത പേടകം



**ബി.**സി. 587 യിൽ നബുക്കെദ്നേസ്സർ രാജാവിന്റെ നേതൃത്വത്തിൽ ജറുസലേം ദേവാലയം ആക്രമിച്ച ബാബിലോൺ സൈന്യം അവിടെയുള്ള വിശുദ്ധ വസ്തുക്കളിൽ പലതും ബാബിലോണിലേയ്ക്ക് നാടുകടത്തി (2 രാജാ. 25:14-15). എന്നാൽ എഴുപതുവർഷത്തെ വിപ്രവാസത്തിനുശേഷം ജറുസലേമിലേയ്ക്ക് തിരിച്ചുവന്ന യഹൂദർ സെറുബാബേലിന്റെ നേതൃത്വത്തിൽ ദേവാലയം പുനർ

***വാഗ്ദാനപേടകം എവിടെയാണ് എന്ന അന്വേഷണം ബുദ്ധിപരമായ കൗതുകം ഉണർത്തുന്ന ഒരു കാര്യമാണെങ്കിലും ആത്മീയ ഉൽക്കർഷം ലക്ഷ്യം വയ്ക്കുന്നവർക്ക് അത് തികച്ചും അപ്രസക്തമായ ബൗദ്ധികവ്യായാമമാണ്. പുറത്തെവിടെയോ സ്ഥിതിചെയ്യുന്ന ഒരു പേടകത്തെയന്വേഷിച്ച് സമയം പോക്കുന്നതിനേക്കാൾ ഹൃദയത്തിനകത്ത് ഒരു വാഗ്ദാനപേടകം രൂപപ്പെടുത്തുന്നതാണ് അഭികാമ്യം.***

നിർമ്മിച്ചപ്പോൾ ഈ വിശുദ്ധ വസ്തുക്കൾ വീണ്ടും ദേവാലയത്തിലേയ്ക്ക് കൊണ്ടുവരികയും യഥാസ്ഥാനത്ത് പ്രതിഷ്ഠിക്കുകയും ചെയ്തു (എസ്രാ 5:14; 6:5). പക്ഷേ, ദേവാലയത്തിൽനിന്ന് ബാബിലോണിലേയ്ക്ക് കൊണ്ടുപോയതോ തിരികെ കൊണ്ടുവന്നതോ ആയ വിശുദ്ധ വസ്തുക്കളുടെ പട്ടികയിൽ വാഗ്ദാനപേടകം കാണുന്നില്ല എന്നത് ശ്രദ്ധേയമാണ്. ഒരു പക്ഷേ, ബാബിലോണിയൻ ആക്രമണത്തിനു മുൻപു തന്നെ വാഗ്ദാനപേടകം അവിടെ നിന്ന് നീക്കം ചെയ്യപ്പെട്ടിരിക്കാം. ഏതായാലും പ്രവാസശേഷം പുതിയ ദേവാലയം നിർമ്മിക്കപ്പെട്ടപ്പോൾ വാഗ്ദാനപേടകം അതിൽ ഇല്ലായിരുന്നു എന്നത് വാസ്തവമാണ്. രണ്ടാം ദേവാലയത്തെക്കുറിച്ച് ചരിത്രകാരനായ ജോസേഫൂസ് നല്കുന്ന വിവരണം ഇങ്ങനെയാണ്: "ദേവാലയത്തിന്റെ ഏറ്റവും ഉള്ളിലുള്ള ഭാഗത്തിന് മുപ്പത് മുഴം നീളമുണ്ടായിരുന്നു. അത് ഒരു തിരശ്ശീലകൊണ്ട് മറച്ചിരുന്നു. അതിനുള്ളിൽ ഒന്നും തന്നെ സൂക്ഷിച്ചിരുന്നില്ല. അതിലേയ്ക്കുള്ള പ്രവേശനം നിഷിദ്ധമായിരുന്നു; ആർക്കും ആ ഭാഗം ദൃശ്യവുമായിരുന്നില്ല. അതിനെ അതിവിശുദ്ധസ്ഥലം എന്നാണ് വിളിച്ചിരുന്നത്" ( 5-ാം പുസ്തകം 5:5).

ബാബിലോണിയൻ ആക്രമണത്തോടെ അപ്രത്യക്ഷമായ വാഗ്ദാനപേടകം ഇപ്പോൾ എവിടെയാണ് എന്നതിനെക്കുറിച്ചുള്ള കാര്യമായ വിവരങ്ങൾ ഒരിടത്തും ലഭ്യമല്ലാത്തതിനാൽ നിരവധി ഊഹാപോഹങ്ങൾ അതുമായി ബന്ധപ്പെട്ട് ഉടലെടുത്തിട്ടുണ്ട്. വാഗ്ദാനപേടകത്തെക്കുറിച്ച് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ

ഇന്ന് നിലനിൽക്കുന്ന വിഭിന്നവിചിത്രങ്ങളായ അനേകപാരമ്പര്യ ങ്ങളിൽ പ്രബലമായ ചിലതിനെക്കുറിച്ച് മാത്രം ഹ്രസ്വമായി ഇവിടെ പ്രതിപാദിക്കുകയാണ്.

**പേടകം നെബോ മലയിൽ:** മക്കബായരുടെ പുസ്തകത്തിലെ ചില പരാമർശങ്ങളാണ് ഈ പാരമ്പര്യത്തിന് ആധാരം. ദൈവത്തിന്റെ അരുളപ്പാടനുസരിച്ച് ജറെമിയ പ്രവാചകൻ വാഗ്ദാനപേടകം എടുത്ത് നെബോ മലയിൽ ഒളിപ്പിച്ചു എന്നാണ് പാരമ്പര്യം. മക്കബായ ഗ്രന്ഥം പറയുന്നതിങ്ങനെയാണ്: "ദൈവത്തിന്റെ അരുളപ്പാടനുസരിച്ച് കൂടാരവും പേടകവും തന്റെ പിന്നാലെ കൊണ്ടുവരാൻ പ്രവാചകൻ കല്പിച്ചു. ദൈവം നൽകുന്ന അവകാശഭൂമി കാണാൻ മോശ കയറിയ മലയിലേയ്ക്ക് അവൻ പോയി. അവിടെ ജറെമിയ ഒരു ഗുഹ കണ്ടു. കൂടാരവും പേടകവും ധൂപപീഠവും അതിൽ വച്ച് പ്രവേശനദ്വാരം അടച്ചു ഭദ്രമാക്കി. അനുയായികളിൽ ചിലർ അങ്ങോട്ടുള്ള വഴി അടയാളപ്പെടുത്താൻ മുതിർന്നെങ്കിലും വഴി കണ്ടുപിടിക്കാൻ കഴിഞ്ഞില്ല" (2 മക്ക 2, 4-6).

ദൈവം നൽകിയ അവകാശഭൂമി (കാനാൻദേശം) കാണാൻ മോശ കയറിയ മല നെബോ മലയാണെന്നാണ് വിശ്വാസം. ആ മലയിലെ ഗുഹയിൽ ജറെമിയ നിക്ഷേപിച്ച പേടകം പിന്നീട് അവിടെനിന്ന് പുറത്തെടുത്തോ എന്നതിനെക്കുറിച്ച് ചരിത്രപരമായ ഒരു രേഖയും നമുക്ക് ലഭ്യമല്ല. അതുകൊണ്ട് വാഗ്ദാന പേടകം ഇപ്പോഴും നെബോ മലയിലെ ഗുഹയിൽ തന്നെ ഉണ്ടെന്നാണ് ഈ പാരമ്പര്യം അവകാശപ്പെടുന്നത്.

**ഭൂമി വിഴുങ്ങിയ പേടകം:** ബാറൂക്കിന്റെ രണ്ടാം ഗ്രന്ഥത്തിലാണ് ഈ പാരമ്പര്യം നാം കാണുന്നത്. ബാബിലോൺ സൈന്യം ജറുസലേം പട്ടണത്തെ ഉപരോധിച്ചുകൊണ്ടിരുന്ന സമയത്ത് ജറെമിയാപ്രവാചകന്റെ ദാസനായ ബാറൂക്കിന് ഒരു ദർശനം ഉണ്ടായി. സീയോനെയോർത്ത് വിലപിച്ചുകൊണ്ട് ഒരു ഓക്കു

മരത്തിനരികെ ഏകനായി നിൽക്കുകയായിരുന്നു, അദ്ദേഹം. ആത്മാവ് അദ്ദേഹത്തെ എടുത്തുയർത്തി, കാറ്റിന്റെ ചിറകുകളിൽ സംവഹിച്ച് ജറുസലേം പട്ടണത്തിന്റെ ചുറ്റുമതിലിനു മുകളിൽ നിർത്തി. നഗരത്തിന്റെ നാലുകോണുകളിലും ഓരോ മാലാഖമാർ നിൽക്കുന്നതും കത്തുന്ന ഓരോ തീപ്പന്തം അവരോരുത്തരുടെയും കൈയിലിരിക്കുന്നതും അദ്ദേഹം കണ്ടു. അപ്പോൾ സ്വർഗ്ഗത്തിൽനിന്ന് മറ്റൊരു മാലാഖ ഇറങ്ങിവന്ന് അവരോട് പറഞ്ഞു: " ഞാൻ പറയുന്നതുവരെ നിങ്ങൾ നഗരത്തെ നശിപ്പിക്കരുത്". ഭൂമിക്കുള്ളിൽ എന്തോ ഒളിപ്പിക്കുവാൻ ദൈവത്താൽ അയക്കപ്പെട്ട മാലാഖയായിരുന്നു അത്. അവൻ ദേവാലയത്തിന്റെ ശ്രീകോവിലിലേയ്ക്ക് ഇറങ്ങുന്നത് ബാറൂക്ക് കണ്ടു. അവിടെ നിന്ന് തിരശ്ശീല, എഫോദ്, കൃപാസനം, കല്പനകൾ എഴുതിയ രണ്ട് കല്പലകകൾ, പുരോഹിത വസ്ത്രങ്ങൾ, ധൂപപീഠം, പുരോഹിതർ ധരിച്ചിരുന്ന നാല്പത്തിയെട്ട് വിശിഷ്ട കല്ലുകൾ എന്നിവയും സാക്ഷ്യകൂടാരത്തിലെ എല്ലാ വിശുദ്ധപാത്രങ്ങളും അവൻ എടുത്തു. എന്നിട്ട് അവൻ ഉയർന്ന സ്വരത്തിൽ വിളിച്ചു പറഞ്ഞു. "ഭൂമിയേ ശ്രദ്ധിക്കുക, ദൈവത്തിന്റെ കല്പനയനുസരിച്ച് ഞാൻ നിന്നെ ഏല്പിക്കുന്ന വിശുദ്ധ വസ്തുക്കൾ സ്വീകരിക്കുക. അന്യർ ആരും ഇവ കണ്ടെത്തി നശിപ്പിക്കാതിരിക്കാൻ അന്ത്യകാലം വരെ നീ ഇവ സൂക്ഷിക്കണം. അന്ത്യകാലത്ത് നീ ഇവ സുരക്ഷിതമായി തിരിച്ചേൽപ്പിക്കണം. ദൈവം ജറുസലേമിനെ ശത്രുകരങ്ങളിൽ ഏല്പിക്കാൻ തീരുമാനിച്ചിരിക്കുന്നു." മാലാഖ ഇതുപറഞ്ഞുതീർന്നപ്പോൾ ഭൂമി വാ പിളർന്ന് വിശുദ്ധ വസ്തുക്കളെ ഒന്നാകെ വിഴുങ്ങി (ബാറുക്കിന്റെ രണ്ടാം പുസ്തകം 6:1–8).

ജറെമിയായുടെ നേതൃത്വത്തിൽ വിശുദ്ധ പാത്രങ്ങളും വാഗ്ദാനപേടകവുമെടുത്ത് നെബോ മല

യിലെ ഗുഹയിൽ ഒളിപ്പിച്ചു എന്ന മക്കബായരുടെ പുസ്തകത്തിലെ പാരമ്പര്യത്തോട് ചേർന്നു നിൽക്കുന്ന ഒന്നാണ് പേടകത്തെ ഭൂമി വിഴുങ്ങി എന്ന പാരമ്പര്യം.

ബി.സി. രണ്ടാം നൂറ്റാണ്ടിൽ വിരചിതമായ മറ്റൊരു രേഖയും ഇതിനു സമാനമായ ഒരു വിവരണം നല്കുന്നുണ്ട്. "ജറുസലേമിനെ ശത്രുക്കൾ ഉപരോധിക്കുവാൻ പോകുന്നുവെന്ന് മനസ്സിലാക്കിയ ജറെമിയ ദൈവത്തോട് ചോദിച്ചു: "ദേവാലയത്തിലെ വിശുദ്ധ വസ്തുക്കൾ ഞാൻ എന്തു ചെയ്യണമെന്നാണ് നീ ആഗ്രഹിക്കുന്നത്?" ദൈവം അരുളിച്ചെയ്തു: "അവയെടുത്ത് നീ ഭൂമിയെ ഏല്പിക്കുക. എന്നിട്ട്, തന്റെ പ്രിയന്റെ വരവുവരെ അവിടെ സംരക്ഷിക്കുവാൻ നീ അതിനോട് കല്പിക്കുക." ജറെമിയായും ബാറൂക്കും ശ്രീകോവിലിൽ പ്രവേശിച്ച് വിശുദ്ധ പാത്രങ്ങളെടുത്ത് ഭൂമിയ്ക്ക് നല്കുകയും ഭൂമി അവയെ ഗ്രസിക്കുകയും ചെയ്തു. തുടർന്ന് അവർ രണ്ടുപേരും അവിടെയിരുന്ന് വേദനയോടെ കരഞ്ഞു"[1]

**സോളമന്റെ രഹസ്യ അറയിൽ:** സോളമൻ ജറുസലേം ദേവാലയം പണി കഴിച്ചപ്പോൾ അതിനോട് ചേർന്ന് ഒരു രഹസ്യ ഭൂഗർഭ അറകൂടി പണികഴിപ്പിച്ചു എന്ന പ്രബലമായ ഒരു പാരമ്പര്യം യഹൂദർക്കിടയിലുണ്ട്. വൈദേശിക ശത്രുക്കൾ നഗരം ഉപരോധിക്കുമ്പോൾ വാഗ്ദാനപേടകം ശ്രീകോവിലിൽ നിന്നെടുത്ത് ഈ രഹസ്യ അറയിൽ സൂക്ഷിക്കാമെന്ന് അദ്ദേഹം കരുതിയിരുന്നത്രേ. ജോസിയ രാജാവിന്റെ കാലത്ത്, അദ്ദേഹം വാഗ്ദാനപേടകം എടുത്ത് ഈ രഹസ്യ ഭൂഗർഭ അറയിലേയ്ക്ക് മാറ്റി എന്ന് ചില യഹൂദർ വിശ്വസിക്കുന്നു. ഏതായാലും ബൈബിൾ അങ്ങനെയൊരു ഭൂഗർഭ അറയെക്കുറിച്ച് സൂചനകളൊന്നും നല്കുന്നില്ല.

സോളമൻ രാജാവ് പേടകം ജറുസലേം ദേവാലയത്തിൽ പ്രതിഷ്ഠിച്ചുവെങ്കിലും പിന്നീടുള്ള കാല

ഘട്ടങ്ങളിലെപ്പോഴോ കുറച്ചുനാളത്തേയ്ക്കെങ്കിലും പേടകം അവിടെനിന്ന് നീക്കം ചെയ്യപ്പെട്ടിരിക്കാം എന്ന് കരുതപ്പെടുന്നു. ഒരുപക്ഷേ, മനാസ്സെയുടെ കാല ഘട്ടത്തിലായിരിക്കാം ഇത് സംഭവിച്ചത് (2 ദിന 33:7). പിന്നീട് യൂദായുടെ അവസാനകാല രാജാക്കന്മാരിൽ ഒരാളായ ജോസിയ തന്റെ മതനവീകരണ ശ്രമങ്ങ ളുടെ ഭാഗമായി വാഗ്ദാനപേടകം ജറുസലേം ദേവാ ലയത്തിലേയ്ക്ക് തിരികെക്കൊണ്ടുവരാൻ ലേവായ രോട് നിർദ്ദേശിച്ചതായി ദിനവൃത്താന്തകാരൻ രേഖ പ്പെടുത്തുന്നു (2 ദിന. 35:3). എന്നാൽ നിർദ്ദേശം നല്കുകയല്ലാതെ പേടകം യഥാർത്ഥത്തിൽ അന്ന് ശ്രീകോവിലിൽ പ്രതിഷ്ഠിച്ചില്ലെന്നും സോളമൻ നിർമ്മിച്ച രഹസ്യ ഭൂഗർഭ അറയിലേയ്ക്ക് മാറ്റുക യാണ് അദ്ദേഹം ചെയ്തത് എന്നുമാണ് ഈ പാര മ്പര്യത്തിന്റെ വക്താക്കൾ പറയുന്നത്. തന്റെ മരണ ശേഷം ജറുസലേം ആക്രമിക്കപ്പെടുമെന്നും, ദേവാ ലയം കൊള്ള ചെയ്യപ്പെടുമെന്നും പ്രവാചികയായ ഹുൽദ നല്കിയ മുന്നറിയിപ്പിന്റെ അടിസ്ഥാന ത്തിലാണത്രേ ജോസിയ അങ്ങനെ ചെയ്തത്. ഏതാ യാലും മറഞ്ഞു കിടക്കുന്ന പേടകം മിശിഹായുടെ നാളുകളിൽ വീണ്ടും പ്രത്യക്ഷമാകും എന്നു തന്നെ യാണ് ഈ പാരമ്പര്യവാദികൾ വിശ്വസിക്കുന്നത്.

**പേടകം സ്വർഗ്ഗത്തിൽ:** ബാബിലോൺ സൈന്യം ജറു സലേം ദേവാലയം പിടിച്ചടക്കിയപ്പോൾ വാഗ്ദാന പേടകം അത്ഭുതകരമാം വിധം സ്വർഗ്ഗത്തിലേയ്ക്ക് സംവഹിക്കപ്പെട്ടുവെന്നും, മിശിഹാ വരുമ്പോൾ അത് പുനസ്ഥാപിക്കപ്പെടുമെന്നും ചില യഹൂദർ വിശ്വസി ക്കുന്നു. സ്വർഗ്ഗത്തിൽ ദൈവത്തിന്റെ ആലയം തുറ ക്കപ്പെടുന്നതും അതിൽ അവിടുത്തെ വാഗ്ദാന പേടകം ഇരിക്കുന്നതും താൻ കണ്ടു എന്ന് ദർശന ദീപ്തനായ വി. യോഹന്നാൻ വെളിപാടുപുസ്തക ത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇതിനോട് ചേർത്ത് വായിക്കാവുന്നതാണ് (വെളി.11:19).

**പേടകം ഈജിപ്തിൽ:** രാജാക്കന്മാരുടെ പുസ്തകം, ദിനവൃത്താന്തഗ്രന്ഥം എന്നിവയെ അടിസ്ഥാനമാക്കി രൂപപ്പെട്ടിട്ടുള്ള ഒരു പാരമ്പര്യമാണിത്. മേൽപറഞ്ഞ വിശുദ്ധഗ്രന്ഥഭാഗങ്ങൾ നൽകുന്ന സൂചനകൾ ഇവയാണ്. "റഹോബോവാമിന്റെ വാഴ്ചയുടെ അഞ്ചാം വർഷം ഈജിപ്തിലെ രാജാവായ ഷീഷാക്ക് ജറുസലേമിനെ ആക്രമിച്ചു. ദേവാലയത്തിലെയും കൊട്ടാരത്തിലെയും നിധികളും സോളമൻ നിർമ്മിച്ച സുവർണ്ണ പരിചകളും അവൻ കവർന്നെടുത്തു. എല്ലാം അവൻ കൊണ്ടുപോയി" (1 രാജാ. 14:25-26).

"റഹോബോവാമിന്റെ ഭരണം സുസ്ഥിരവും സുശക്തവുമായപ്പോൾ അവനും ഇസ്രായേൽ ജനവും കർത്താവിന്റെ നിയമം ഉപേക്ഷിച്ചു. അവർ കർത്താവിനോട് അവിശ്വസ്തത കാണിച്ചതിനാൽ റഹോബോവാമിന്റെ അഞ്ചാം ഭരണവർഷം ഈജിപ്തുരാജാവായ ഷീഷാക്ക് ആയിരത്തിയിരുന്നൂറ് രഥങ്ങളും അറുപതിനായിരം കുതിരപ്പടയാളികളുമായി ജറുസലേമിനെതിരെ വന്നു.... ദേവാലയത്തിലെയും കൊട്ടാരത്തിലെയും സകല നിക്ഷേപങ്ങളും (അവൻ) എടുത്തു കൊണ്ടുപോയി. സോളമൻ നിർമ്മിച്ച പൊൻപരിചകളും കൊണ്ടുപോയി" (2 ദിന 12:1-3, 9).

ഷീഷാക്ക് എന്ന ഹീബ്രു നാമം ഷെഷോങ്ക് എന്ന ഈജിപ്ഷ്യൻ നാമവുമായി ചേർന്നുപോകുന്നുണ്ട്. കാലഗണന പരിശോധിച്ചാൽ അത് ബി.സി.945 മുതൽ 925 ബി.സി. വരെ ഈജിപ്ത് ഭരിച്ച ഷെക്കോങ്ക് 1-ാമൻ ആയിരിക്കാനാണ് സാധ്യത. അദ്ദേഹം ജറുസലേമിനെ ആക്രമിച്ച സമയത്ത് ദേവാലയം കൊള്ളയടിക്കുകയും ഇതരവിശുദ്ധവസ്തുക്കളോടൊപ്പം പേടകം ഈജിപ്തിലെ റ്റാനിസിലേയ്ക്ക് കൊണ്ടുപോകുകയും ചെയ്തു എന്നാണ് ഈ പാരമ്പര്യം സമർത്ഥിക്കുന്നത്.

**പേടകം ബാബിലോണിൽ:** എസ്രായുടെ 4-ാം പുസ്തകം എന്ന അപ്രമാണിക ഗ്രന്ഥം നല്കുന്ന സൂചന

യനുസരിച്ച് ബാബിലോണിയൻ രാജാവായ നബു ക്കദ്നേസ്സർ ജറുസലേം പിടിച്ചടക്കി ദേവാലയം നശിപ്പിച്ചപ്പോൾ ദേവാലയത്തിലെ വിശുദ്ധ വസ്തു ക്കൾ മലിനമാക്കുകയും വാഗ്ദാനപേടകം ബാബി ലോണിലേയ്ക്ക് കൊണ്ടുപോകുകയും ചെയ്തു (IV എസ്രാ 10:19–22). എന്നാൽ നബൂക്കദ്നേസ്സറിന്റെ ജറുസലേം ആക്രമണത്തെക്കുറിച്ച് പരാമർശി ക്കുന്ന വിശുദ്ധഗ്രന്ഥഭാഗങ്ങളിൽ ദേവാലയത്തിലെ വിശുദ്ധ പാത്രങ്ങൾ കവർച്ച ചെയ്യപ്പെട്ടു എന്ന് പറയുന്നുണ്ടെങ്കിലും അക്കൂട്ടത്തിൽ പേടകവുമുൾ പ്പെട്ടിരുന്നു എന്നതിനെക്കുറിച്ച് വ്യക്തമായ സൂചന കളില്ല (2 രാജ 25:13–15; 2 ദിന 36:17–19).

**പേടകം തിബേരിയാസ് തടാകത്തിൽ:** ഷിയാവിഭാഗ ത്തിൽപ്പെട്ട ചില മുസ്ലീംങ്ങൾക്കിടയിലാണ് വാഗ്ദാ നപേടകം തിബേരിയാസ് തടാകത്തിനടിയിൽ (ഗലീ ലിക്കടൽ) മറഞ്ഞു കിടക്കുന്നു എന്ന വിശ്വാസം നിലനിൽക്കുന്നത്. മുഹമ്മദ് നബിയുടെ തിരുമൊഴി കൾ എന്ന് കരുതപ്പെടുന്ന ഹദീദിനെ (Hadith) ഉദ്ധ രിച്ചാണ് അവർ ഈ വിശ്വാസത്തെ സാധൂകരിക്കു ന്നത്. അവസാനത്തെ ഇമാമായ മഹ്ദി (Mahdi) അന്ത്യവിധിക്കു മുൻപ് ഈശാ നബിയോടൊപ്പം പ്രത്യക്ഷപ്പെട്ടതിനുശേഷം മാത്രമേ ഈ പേടകത്തെ കണ്ടെടുക്കാനാവൂ എന്നാണത്രേ അവരുടെ വിശ്വാസം.

**പേടകം എത്യോപ്യയിൽ:** എത്യോപ്യൻ ഓർത്ത ഡോക്സ് സഭാവിശ്വാസികൾക്കിടയിൽ നിലനിൽ ക്കുന്ന ഒരു പാരമ്പര്യമാണിത്. എത്യോപ്യയിലെ അക്സും നഗരത്തിലെ സീയോൻ മാതാവിന്റെ (Our Lady Mary of Zion) ദേവാലയത്തിൽ വാഗ്ദാന പേടകം സൂക്ഷിച്ചിരിക്കുന്നു എന്നാണ് അവർ അവകാ ശപ്പെടുന്നത്. സോളമൻ രാജാവിന് ഷേബാരാജ്ഞി യിൽ ജനിച്ച മെനേലിക് 1–ാമൻ ചക്രവർത്തി തന്റെ പിതാവിനെ സന്ദർശിച്ച അവസരത്തിൽ പേടകം

അവിടെ നിന്ന് എത്യോപ്യയിലേക്ക് കൊണ്ടു വന്നു എന്നാണ് അവരുടെ വിശ്വാസം.വർഷത്തിൽ ഒരിക്കൽ പൊതുദർശനാർത്ഥം പേടകവുമായി നഗ രത്തിനു ചുറ്റും പ്രദക്ഷിണം നടത്തുന്ന ഒരു പതിവ് പണ്ടുണ്ടായിരുന്നുവെങ്കിലും ഇപ്പോൾ അത് സീയോൻ മാതാവിന്റെ ദേവാലയത്തിനടുത്തുള്ള ഒരു രഹസ്യഅറയിൽ സൂക്ഷിച്ചിരിക്കുകയാണത്രേ! ദേവാലയത്തിലെ മുഖ്യപുരോഹിതനു മാത്രമേ അത് കാണാൻ ഇപ്പോൾ അനുവാദമുള്ളൂ എന്നാണ് വിശ്വാസികൾ പറയുന്നത്.

**പേടകം ദക്ഷിണാഫ്രിക്കയിൽ:** ദക്ഷിണാഫ്രിക്ക യിൽ പ്രത്യേകിച്ച് സിംബാബ്‌വെയിൽ ജീവിക്കുന്ന ലെംബ ജനവിഭാഗത്തിനിടയിൽ വാഗ്ദാനപേടകവു മായി ബന്ധപ്പെട്ട് പ്രബലമായ ഒരു പാരമ്പര്യമുണ്ട്. 'ങ്ഗോമലുംഗുണ്ടു' അഥവാ ദൈവത്തിന്റെ സ്വരം എന്ന് അവർ വിശേഷിപ്പിക്കുന്ന വാഗ്ദാനപേടകം അവ രുടെ പൂർവ്വികർ നൂറ്റാണ്ടുകൾക്ക് മുമ്പ് ആഫ്രിക്ക യിലേയ്ക്ക് കൊണ്ടുവന്നു എന്ന് അവർ കരുതുന്നു. പേടകം ഇപ്പോൾ അവരുടെ ആത്മീയസ്ഥലിയായ ഡംഗേ മലനിരകളിലെ അഗാധമായ ഏതോ ഗുഹ യിൽ ഒളിഞ്ഞു കിടപ്പുണ്ട് എന്നാണ് അവരുടെ വിശ്വാസം.

**പേടകം കലാരംഗത്ത്:** വാഗ്ദാനപേടകത്തിന്റെ നിഗൂ ഢമായ തിരോധാനം എക്കാലത്തും മനുഷ്യഭാവ നയെ ഉണർത്തിയിട്ടുണ്ട്. അതുകൊണ്ടുതന്നെ അതു മായി ബന്ധപ്പെട്ട് നിരവധി ഗവേഷണങ്ങളും ഗവേ ഷണാത്മക സിനിമകളും നോവലുകളും രൂപം കൊണ്ടിട്ടുണ്ട്. 1981-ൽ പുറത്തിറങ്ങിയ "ഇന്ത്യാന ജോൺസ് ആൻഡ് റെയ്ഡേഴ്സ് ഓഫ് ദി ലോസ്റ്റ് ആർക്ക്" എന്ന ചലച്ചിത്രം വിശ്വപ്രസിദ്ധമാണ്. ഈജി പ്തിലെ റ്റാനിസിൽ വാഗ്ദാനപേടകം സ്ഥിതി ചെയ്യുന്നു എന്ന വിശ്വാസത്തെ ആധാരമാക്കിയാണ് സിനിമ ചിത്രീകരിച്ചിരിക്കുന്നത്. പേടകത്തിന് അമാ

നുഷികമായ മാന്ത്രികശക്തിയുണ്ടെന്ന് കരുതുന്ന ജർമ്മൻ ഏകാധിപതി അഡോൾഫ് ഹിറ്റ്ലർ അത് കൈക്കലാക്കിയാൽ തനിക്ക് അനായാസം ലോകം കീഴടക്കാൻ സാധിക്കും എന്ന് ധരിക്കുന്നതും പേടകം ഹിറ്റ്ലറിന്റെ കൈയിലെത്തിയാൽ സംഭവിക്കാവുന്ന അപകടം മനസ്സിലാക്കിയ ഇന്ത്യാന ജോൺസ് എന്ന പുരാവസ്തു ഗവേഷകൻ പേടകം കൈയ്യടക്കാനുള്ള നാസികളുടെ ശ്രമങ്ങളെ പ്രതിരോധിക്കാൻ ശ്രമിക്കുന്നതുമാണ് ചലച്ചിത്രത്തിൽ ആവിഷ്ക്കരിക്കുന്നത്. വാഗ്ദാനപേടകത്തിൽ ഹിറ്റ്ലറിന് പ്രത്യേക താല്പര്യം ഉണ്ടായിരുന്നോ എന്നതിനെക്കുറിച്ച് ചരിത്രപരമായ ഒരു തെളിവുമില്ലെങ്കിലും ഭാവനാപുഷ്കലമായ ഈ ചലച്ചിത്ര ആവിഷ്ക്കാരം തികച്ചും ഹൃദ്യമായിട്ടുണ്ട്.

വാഗ്ദാനപേടകം എവിടെയാണ് എന്ന അന്വേഷണം ബുദ്ധിപരമായ കൗതുകം ഉണർത്തുന്ന ഒരു കാര്യമാണെങ്കിലും ആത്മീയ ഉൽക്കർഷം ലക്ഷ്യം വയ്ക്കുന്നവർക്ക് അത് തികച്ചും അപ്രസക്തമായ ബൗദ്ധികവ്യായാമമാണ്. പുറത്തെവിടെയോ സ്ഥിതി ചെയ്യുന്ന ഒരു പേടകത്തെയന്വേഷിച്ച് സമയം പോക്കുന്നതിനേക്കാൾ ഹൃദയത്തിനകത്ത് ഒരു വാഗ്ദാനപേടകം രൂപപ്പെടുത്തുന്നതാണ് അഭികാമ്യം. ബാഹ്യമായ ഒരു സാക്ഷ്യപേടകത്തെപ്പറ്റി ജനങ്ങൾ സംസാരിക്കുകയോ ചിന്തിക്കുകയോ അത് ആവശ്യമെന്ന് കരുതുകയോ, പുതിയതൊന്നു നിർമ്മിക്കുകയോ ചെയ്യാത്ത ഒരു കാലത്തെക്കുറിച്ച് ജറെമിയാ ദീർഘദർശി പ്രവചിച്ചിട്ടുണ്ട് (ജറെ 3:16). ആന്തരീകമായത് രൂപപ്പെടുമ്പോൾ ബാഹ്യമായത് അപ്രസക്തമാകുമല്ലോ. ബാഹ്യവസ്തുക്കളെ കേന്ദ്രീകരിച്ചുള്ള പഴയനിയമ ആധ്യാത്മികതയെക്കാൾ ശ്രേഷ്ഠമായത് ആന്തരീകതയെ കേന്ദ്രമാക്കുന്ന പുതിയനിയമ ആധ്യാത്മികതയാണ്. അതുകൊണ്ട് ഒളിഞ്ഞുകിടക്കുന്ന വാഗ്ദാനപേടകത്തെക്കുറിച്ചുള്ള അന്വേഷണങ്ങൾക്ക് വിരാമമിട്ട് ഉള്ളിൽ ക്രിസ്തുസാന്നിധ്യം ജ്വലിപ്പിച്ച്, ഒരു പേടകമായി മാറാനുള്ള ശ്രമമാണ് നാം നടത്തേണ്ടത്. എവിടെയോ ഒളിഞ്ഞുകിടക്കുന്ന

വാഗ്ദാനപേടകം ഇനി നമ്മെ മോഹിപ്പിക്കേണ്ട; എവിടെയും വാഗ്ദാനപേടകമായിത്തിളങ്ങുവാൻ ഇടയാക്കണമേ എന്ന പ്രാർത്ഥന ഉള്ളിൽ നിറച്ചാൽ മതി.

ഌഌ

End Notes:

1 റോഡ്രിക് ഗ്രിയേർസൻ/സ്റ്റുവാർട്ട് മൺറോഹൈയ്. "ദി ആർക്ക് ഓഫ് ദി കവനന്റ്" 2000, പേജ് 117–118.

“അപ്പോൾ സ്വർഗ്ഗത്തിൽ ദൈവത്തിന്റെ ആലയം തുറക്കപ്പെട്ടു. അതിൽ അവിടുത്തെ വാഗ്ദാനപേടകം കാണായി. മിന്നൽ പിണരുകളുംഘോഷങ്ങളും ഇടിമുഴക്കങ്ങളും ഭൂകമ്പവും വലിയ കൻമഴയും ഉണ്ടായി.” (വെളി. 11:19)

# 15

# മറിയം – വാഗ്ദാനപേടകം



**ലൊ**റേറ്റോ ലുത്തിനിയ (Litany of Loreto) അഥവാ പരിശുദ്ധ കന്യകാമറിയത്തിന്റെ ലുത്തിനിയ എന്നറിയപ്പെടുന്ന സുന്ദരമായ പ്രാർത്ഥനയ്ക്ക് നാലു നൂറ്റാണ്ടുകളിലധികം പഴക്കമുണ്ട്. 1587–ൽ സിക്സ്റ്റസ് അഞ്ചാമൻ മാർപ്പാപ്പയാണ് ഈ പ്രാർത്ഥനയ്ക്ക് ഔദ്യോഗിക അംഗീകാരം നൽകിയത്. പഴയനിയമത്തിലെ പല പ്രതീകങ്ങളും മറിയത്തെ പ്രതിനിധാനം ചെയ്യുന്നതായി പ്രഖ്യാപിക്കുന്നതാണ്

***ദുർഘടയാത്രയ്ക്കിടയ്ക്ക് ദൈവസാന്നിധ്യമുള്ള ചില പേടകങ്ങൾ കൂട്ടിനുണ്ടാകുന്നത് നല്ലതാണ്. അത് മനസ്സിന് ബലവും യാത്രയ്ക്ക് ഉന്മേഷവും നല്കും. സാക്ഷ്യപേടകം കണക്കെ ശോഭയുള്ള ജീവിതം നയിച്ച് നമുക്കു മുന്നേപോയ വിശുദ്ധ വ്യക്തികളെ ജീവിതത്തിൽ അനുയാത്രികരാക്കാൻ സഭ തന്റെ മക്കളെ എപ്പോഴും ഉദ്ബോധിപ്പിക്കുന്നത് അതുകൊണ്ടാണ്.***

ഈ പ്രാർത്ഥനാമാലയിലെ പല ഭാഗങ്ങളും. മറിയത്തെ പ്രകീർത്തിക്കാൻ ലുത്തിനിയായിൽ ഉപയോഗിക്കുന്ന പഴയനിയമ പ്രതീകങ്ങളിൽ സുപ്രധാനമായ ഒന്ന് വാഗ്ദാനപേടകമാണ്.

ലുത്തിനിയായിൽ മാത്രമല്ല പല സഭാ പിതാക്കന്മാരുടെ രചനകളിലും മറിയത്തെ വാഗ്ദാനപേടകമായി അവതരിപ്പിക്കുന്നുണ്ട്. സഭാ പിതാവായിരുന്ന അലക്സാൻഡ്രിയായിലെ വി. അത്തനേഷ്യസ് (c. 296-373) മറിയത്തെക്കുറിച്ച് പറയുന്നത് ഇങ്ങനെയാണ്: “സ്വർണ്ണത്തിനു പകരം ശുദ്ധതയുടെ കവചം ധരിച്ചു നിൽക്കുന്ന വാഗ്ദാനപേടകമായ ശ്രേഷ്ഠകന്യകയേ, നീ സകലസൃഷ്ടികളെയുംകാൾ ഉന്നതയാണ്.”

മറിയം വാഗ്ദാനപേടകമാണെന്ന സത്യം കത്തോലിക്കാസഭയുടെ ഔദ്യോഗിക മതബോധനഗ്രന്ഥവും പ്രഖ്യാപിക്കുന്നുണ്ട്. മതബോധനഗ്രന്ഥം പറയുന്നു: “കർത്താവ് സ്വന്തം വാസസ്ഥലമാക്കിയ മറിയം സിയോൻ പുത്രിയാണ്, കർത്താവിന്റെ മഹിമ കുടികൊള്ളുന്ന ഉടമ്പടിയുടെ പേടകവും മനുഷ്യരോടൊപ്പമുള്ള.... ദൈവത്തിന്റെ കൂടാരവുമാണവൾ” (ccc # 2676).

കരുവേലകമരം കൊണ്ടുണ്ടാക്കി അകവും പുറവും സ്വർണ്ണം പൊതിഞ്ഞ് മിഴിവുറ്റതാക്കിയ വാഗ്ദാനപേടകവും ദൈവകൃപയുടെ സ്വർണ്ണം ധരിച്ച് പ്രഭാപൂരിതയായി മാറിയ മറിയവും അനേകകാര്യങ്ങളിൽ സദൃശരാണ് എന്നത് സഭയുടെ ഈ വിശ്വാസ പാരമ്പര്യത്തിന് ബലമേകുന്നു. മറിയത്തെ വാഗ്ദാനപേടകമായി

പരിഗണിക്കുന്നതിന് ആധാരമായി നിൽക്കുന്ന ചില സാദൃശ്യ ങ്ങൾ ഇവിടെ പരാമർശിക്കുകയാണ്.

**1. മംഗലവാർത്ത:** മംഗലവാർത്ത സമയത്ത് മറിയത്തോടുള്ള മുഖ്യദൂതന്റെ വാക്കുകൾ ഇങ്ങനെയാണ്: "പരിശുദ്ധാത്മാവ് നിന്റെമേൽ വരും അത്യുന്നതന്റെ ശക്തി നിന്നിൽ ആവസിക്കും" (ലൂക്കാ 1:35) ."ആവസിക്കും"എന്നതിന് ഗ്രീക്കിൽ ഉപയോഗിച്ചിരിക്കുന്ന പദം episkiasei എന്നതാണ്. വാഗ്ദാനപേടകം ഉൾക്കൊള്ളുന്ന സാക്ഷ്യകൂടാരത്തിനുമേൽ ദൈവമഹത്വം നിറഞ്ഞുനിന്നു എന്ന് പറയാൻ പഴയനിയമത്തിന്റെ ഗ്രീക്ക് വിവർത്തകൻ ഉപയോഗിക്കുന്ന പദവും ഇതുതന്നെയാണ് (പുറ 40:35; 1രാജ 8:10). വാഗ്ദാനപേടകത്തിന്റെമേലും പരിശുദ്ധ മറിയത്തിന്റെ മേലും ദൈവശക്തി ആവസിച്ചിരുന്നു എന്നത് അവർക്കിടയിലെ സുപ്രധാനമായ ഒരു സാമ്യമാണ്.

**2. ക്രിസ്തുവിനെ ഉദരത്തിൽ വഹിച്ച പേടകം:** വാഗ്ദാനപേടകത്തിൽ പത്തുകല്പനകൾ എഴുതിയ കല്പലകകളും, മന്ന നിറച്ച സ്വർണ്ണകലശവും, അഹറോന്റെ പൂത്തു തളിർത്ത വടിയുമാണ് ഉണ്ടായിരുന്നത് എന്ന് നാം കണ്ടു. ഇവ മൂന്നും ക്രിസ്തുവിന്റെ പ്രതീകങ്ങളാണ്. കല്പലകകൾ വചനമായ ക്രിസ്തുവിനെയും, മന്ന ജീവന്റെ അപ്പമായ ക്രിസ്തുവിനെയും സൂചിപ്പിക്കുന്നു. അഹറോന്റ വടി നിത്യപുരോഹിതനായ ക്രിസ്തുവിനെ അനുസ്മരിപ്പിക്കുന്നു. അങ്ങനെ നോക്കുമ്പോൾ പരിശുദ്ധ മറിയത്തെ വാഗ്ദാനപേടകം എന്ന് വിളിക്കുന്നത് തികച്ചും അർത്ഥവത്താണ്. ജീവന്റെ ഭോജ്യവും നിത്യപുരോഹിതനും വചനവുമായ ക്രിസ്തുവിനെയായിരുന്നല്ലോ അവൾ ഗർഭത്തിൽ സംവഹിച്ചത്.

**3. മലമ്പ്രദേശത്തേയ്ക്ക് യാത്ര ചെയ്ത മറിയം:** മംഗലവാർത്ത സ്വീകരിച്ച മറിയം ഗർഭിണിയായ എലിസബത്തിനെ സന്ദർശിക്കാൻ യൂദാമലമ്പ്രദേശത്തേയ്ക്ക് പോകുകയും അവളോടൊപ്പം മൂന്നു

മാസം താമസിക്കുകയും ചെയ്തു. (ലൂക്കാ 1:39,56). ഗർഭസ്ഥനായ ക്രിസ്തുവിനോടൊപ്പമുള്ള അവളുടെ യാത്രയും മൂന്നുമാസത്തെ യൂദാവാസവും വാഗ്ദാന പേടകത്തിന്റെ യൂദായാത്രയെയും യൂദാവാസ ത്തെയും അനുസ്മരിപ്പിക്കുന്നു. ദാവീദിന്റെ കാലത്ത് യൂദാമലമ്പ്രദേശത്തുള്ള ഓബെദ്-ഏദോമിന്റെ ഭവ നത്തിലേയ്ക്ക് പേടകം സംവഹിക്കപ്പെട്ടുവെന്നും, മൂന്നുമാസം അവന്റെ ഭവനത്തിൽ പേടകം സൂക്ഷിക്ക പ്പെട്ടുവെന്നും സാമുവേലിന്റെ പുസ്തകത്തിൽ പരാ മർശിക്കുന്നുണ്ട് (2 സാമു 6, 1-11).

**4. നീലയങ്കിയണിഞ്ഞ മറിയം:** വാഗ്ദാനപേടകം സംവഹിച്ചുകൊണ്ട് ഇസ്രായേൽജനം മരുഭൂമിയി ലൂടെ യാത്ര ചെയ്യുമ്പോൾ പുരോഹിതരായ കൊഹാ ത്യർ പേടകത്തെ നീലനിറത്തിലുള്ള ആവരണം കൊണ്ട് മൂടണം എന്ന ഒരു നിബന്ധന ഉണ്ടായിരുന്നു. (സംഖ്യ. 4:4-6). മറിയത്തിന്റെ ദർശനം ലഭിക്കു വാൻ ഭാഗ്യം കിട്ടിയിട്ടുള്ളവരിൽ പലരും നല്കുന്ന സാക്ഷ്യം, മറിയം നീലയങ്കി ധരിച്ചാണ് അവർക്ക് പ്രത്യക്ഷപ്പെട്ടത് എന്നാണ്.

**5. വെളിപാടിലെ സ്ത്രീ:** പാത്മോസ് ദ്വീപിൽവച്ച് വിശുദ്ധ യോഹന്നാന് ഒരു ദിവ്യദർശനമുണ്ടായി. ബാബിലോണിയൻ ആക്രമണത്തോടെ യഹൂദർക്ക് നഷ്ടപ്പെട്ടുപോയ വാഗ്ദാനപേടകത്തെ ആ സ്വർ ഗ്ഗീയ ദർശനത്തിൽ അദ്ദേഹം കണ്ടു. അതിനെക്കു റിച്ച് അദ്ദേഹം പറയുന്നതിങ്ങനെയാണ്: "അപ്പോൾ സ്വർഗ്ഗത്തിൽ ദൈവത്തിന്റെ ആലയം തുറക്കപ്പെട്ടു. അതിൽ അവിടുത്തെ വാഗ്ദാനപേടകം കാണായി. മിന്നൽപിണരുകളും ഘോഷങ്ങളും ഇടിമുഴക്കങ്ങളും ഭൂകമ്പവും വലിയ കന്മഴയുമുണ്ടായി" (വെളി 11:19). പേടകദർശനത്തെക്കുറിച്ച് പറയുന്ന അദ്ദേഹം ഉടനെ അതിന്റെ വിശദാംശങ്ങളിലേയ്ക്ക് കടക്കുന്നില്ല എന്നത് ശ്രദ്ധേയമാണ്. പകരം സൂര്യനെ ഉടയാടയും ചന്ദ്രനെ പാദപീഠവും, പന്ത്രണ്ടു നക്ഷത്രങ്ങൾ

> കിരീടവുമാക്കിയ സ്ത്രീയെക്കുറിച്ചാണ് പറയുന്നത്. ആ സ്ത്രീ പരിശുദ്ധ കന്യകാമറിയമാണെന്ന് സഭാ പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു. പേടകത്തെ കണ്ടു എന്ന് പറഞ്ഞ യോഹന്നാൻ, തുടർന്ന് പേടകത്തെക്കുറിച്ച് പറയാതെ പരിശുദ്ധ മറിയത്തെക്കുറിച്ചാണ് പറഞ്ഞത് എന്നതിൽ നിന്ന് വ്യാഖ്യാതാക്കൾ എത്തുന്ന നിഗമനം ഇതാണ്: യോഹന്നാൻ സ്വർഗ്ഗത്തിൽ കണ്ടതും, പേടകം എന്ന് അദ്ദേഹം വിശേഷിപ്പിച്ചതും പരിശുദ്ധ കന്യകാമറിയത്തെയായിരുന്നു.

പരിശുദ്ധ മറിയം വാഗ്ദാനപേടകമാണെന്ന ചിന്ത ആത്മീയ യാത്രയിൽ പ്രചോദനാത്മകമാണ്. മരുഭൂമിയിലെ ക്ലേശങ്ങളും ദുരിതങ്ങളും തരണം ചെയ്തു മുന്നേറാൻ ഇസ്രായേൽ ജനത്തിന് കരുത്തേകിയത് അവർക്കിടയിലെ പേടകസാന്നിദ്ധ്യമായിരുന്നു. ദുർഘടയാത്രയ്ക്കിടയ്ക്ക് ദൈവസാന്നിധ്യമുള്ള ചില പേടകങ്ങൾ കൂട്ടിനുണ്ടാകുന്നത് നല്ലതാണ്. അത് മനസ്സിന് ബലവും യാത്രയ്ക്ക് ഉന്മേഷവും നല്കും. സാക്ഷ്യപേടകം കണക്കെ ശോഭയുള്ള ജീവിതം നയിച്ച് നമുക്കു മുന്നേപോയ വിശുദ്ധ വ്യക്തികളെ ജീവിതത്തിൽ അനുയാത്രികരാക്കാൻ സഭ തന്റെ മക്കളെ എപ്പോഴും ഉദ്ബോധിപ്പിക്കുന്നത് അതുകൊണ്ടാണ്. ഇസ്രായേൽ, വാഗ്ദാനപേടകം ചുമന്ന ഭവ്യതയോടെ, വിശുദ്ധരിൽ വച്ച് വിശുദ്ധയും വിശുദ്ധരുടെ രാജ്ഞിയുമായ മറിയത്തെ നാം സഹയാത്രികയായി ചേർക്കണം. അവളോടൊപ്പമുള്ള യാത്ര സുഗമവും മനസ്സിനെ തണുപ്പിക്കുന്നതുമാണ്. തടസ്സങ്ങളുടെ ജറീക്കോകളും, പ്രക്ഷുബ്ധമായ ജോർദ്ദാനുകളും അവളെക്കണ്ട് പിളർന്ന് പിന്മാറും. കാരണം അവളുള്ളിടത്ത് ക്രിസ്തുവുമുണ്ടാകും. അവളുടെ ഉള്ള് നിറയെ ക്രിസ്തുവാണല്ലോ !

ഝ

# അനുബന്ധം

## ഇസ്രായേലിന്റെ പുറപ്പാട് യാത്ര

